# THE CHURCH WEEKLY

| Vol. V | SUNDAY 17th JUNE 1951 | PRICE 2 ANNAS PER COPY | NO. 22 |
|---|---|---|---|

# LOVE

*(This is the fourth and last of Fr. Carlton's addresses at the Syrian Student Conference held at Puthencavu)*

### The Love that is of God.

St. Paul could describe faith and hope as human virtues to be brought out in response to the grace of God, but love—that was something only to be described in terms of God's gift. "The love of God is shed abroad in our hearts through the Holy Ghost that is given to us". "Love" has not only like "faith" and "hope" been debased—the currency of ordinary speech, but has also been dragged in filth. It is impossible to find a word in non-Christian languages to translate love which is free from the wrong associations. Some word has to be taken and baptised into Christ, but those outside will not appreciate the meaning we give it.

Love is of God. It is the very life of God. God is love. Apart from creation, He is Father, Son and Holy Spirit, eternally, without beginning and without end. Love is his innermost life. The Father loves the son, the son the Father, yet it is not the love of two, but the love of three. They love, one the other, in the Holy Spirit and He gives back their love. Our minds can only dimly grasp that eternal love which is the life of God and our words express it even more inadequately.

### God's love in Man.

When God created, he did not need creation for the perfection of his love, but there was, as it were, an overflow, and man was made to be the recipient of that superabundant love, and it was God's pleasure that man should not only receive his love, but also give it back as an acceptable gift. Man reflects back God's love not as the moon reflects the light of the sun, but through the mirror of the personal life. God made man in his own image, gave him power of free choice and a reasoning mind, so that man receiving his love, can love him in return with his own love. The love wherewith we love God is his love, and at the same time it is our very own.

### God's Love in Christ.

The love of God was fully manifested when the Father sent the son to became man. He did not cease to live the life of love of the Eternal Trinity, but he brought his manhood into that life and by bringing his manhood he brought his human brothers and sisters. Christ came that he might unite us with himself so that we might live in him the life of love of the Holy Trinity. "That the love wherewith thou has loved me may be in them, and I in them." This truth is set before us every time the Holy Qurbanna is celebrated.

### Love poured out by the Holy Spirit.

When Christ ascended into heaven he sent the Holy Spirit to make the love of the Messaiah reality in the lives of men. The love of God—the very life of God himself—is poured into our hearts through the Holy Spirit who is given to us. He is really given to us; we have the seal of the Holy annointing of confirmation. But we must accept it and make it our own, and give it back to God as the love of our own hearts and wills. We shall not be able to retain much of God's love if we are only passive recipients; we have to bestir ourselves and make a real effort to love with the love that is given to us. Love is a virtue like hope and love is becoming strong by repeated acts of love.

### Love of others in God.

If we love God, we must also love others in God; as the love of the Holy Trinity overflowed into us, so our love for God must overflow into others. We know that if we are not loving others, if there is some bad feeling, every or any resentment that we willingly keep in our minds, it cuts off our love to God. The Godward virtue cannot exist in the mind that willingly harbours sin. Cast the sin out, however and the virtue is restored. If we only realised what a poison the least bit of hatred is, how quick we should be to purge it out. Thus the love that God pours out inot our hearts through the Holy Spirit is given back to God with all our hearts, and mind and strength and it manifests itself in throughts words and acts of love towards those around us.

### Practical conclusions.

We have now considered the three great virtues of the Christian life and we must now point out some practical consequences of these truths.

### The Character of Christ—the missionary means.

Firstly they are the distinguishing marks of the Christian Character. There are good men and women among all religions, and we have probably met many of them and their characters are adorned with many virtues, but even in the best of them there is something lacking that the Christian—the true Christian—has. We feel this, but it is difficult to define. The difference surely lies in these three virtues which are called into being when men receive the revelation of the

# പ്രഥമ വൈദ്യബിരുദധാരിണി

മെഡിക്കൽ കോളജിൽ ഒരു വനിതയ്ക്ക് ആദ്യം പ്രവേശനം ലഭിച്ചതിന്റെ ശതവാർഷികം കഴിഞ്ഞിട്ട് ഇപ്പോൾ രണ്ടുവർഷങ്ങളാകുന്നതേയുള്ളു. അമേരിക്കൻ ഐക്യനാടുകളിൽ പശ്ചിമന്യൂയോർക്ക സ്റ്റേറ്റിൽപെട്ട ജനീവാകോളജ് മെഡിക്കൽ ഡിപ്പാർട്ടുമെന്റിലാണ് ഈവിധം സ്ത്രീകൾക്ക് ആദ്യം പ്രവേശനം അനുവദിച്ചത്. അന്നുവരെളും ആധുനിക വൈദ്യബിരുദം സമ്പാദിച്ച സ്ത്രീകളാരും തന്നെ ഉണ്ടായിരുന്നില്ല.

ഒരു ഡോക്ടറായി സേവനമനുഷ്ഠിക്കുവാനുള്ള ദൈവവിളി എലിസബെത്ത് ബ്ളാക്ക് വെല്ലിനുണ്ടായി എങ്കിലും എട്ടുമെഡിക്കൽ കോളജുകൾ ആ മഹതിയുടെ അപേക്ഷ നന്ദിപൂർവ്വം നിരസിക്കയാണുചെയ്തത്. അവസാനം മുകളിൽ പേരുധരിച്ച കോളജ് അവർക്ക് പ്രവേശനം അനുവദിച്ചു. എങ്കിലും ബഹുവിധമായ എതിർപ്പും ശത്രുതയും അവർക്ക നേരിടേണ്ടിവന്നു. എന്നാൽ അവസാനം 1849-ൽ ആ കോളജിൽ നിന്ന് സർവ്വരുടെയും ബഹുമതി ആർജ്ജിച്ചുകൊണ്ട് ഒന്നാമായി അവർ പാസ്സായി. ഒരു സർജനായി പരിശീലനം സമ്പാദിക്കുവാൻ ആ മഹതി കാംക്ഷിച്ചു എങ്കിലും അമേരിക്കയിലുള്ള യാതൊരാശുപത്രിയും അവരെ ജോലിയിൽ നിയമിക്കുവാൻ സന്നദ്ധമായില്ല. ഗത്യന്തരമില്ലാതെ അവർ പാരീസിലേക്കുപോയി. അവിടെ അമേരിക്കൻ വൈദ്യബിരുദം പരിഗണിക്കുകയില്ലെന്നു വന്നതിനാൽ അവിടെയുള്ള ഒരു കോളജിൽ ചേർന്നു അഭ്യസനം പൂർത്തിയാക്കേണ്ടിവന്നു. അവിടുത്തെ പരിശീലനം പൂർത്തിയാക്കിയതിനുശേഷം എലിസബെത്ത് ബ്ളാക്കവെൽ അമേരിക്കയിലേക്കുപോയി എങ്കിലും അവിടെ ഒരു കെട്ടിടത്തിൽ താമസിപ്പിക്കുവാൻപോലും ജനങ്ങൾ വിസമ്മതിക്കുകയാൽ പലവിധമായ കഷ്ടപ്പാടുകൾ അവർ സഹിക്കേണ്ടിവന്നു. ഈ കാലഘട്ടത്തിൽ സൗന്ദര്യത്തിനും ഫാഷനുമായി ആരോഗ്യം നശിപ്പിച്ച പല വനിതകളേയും അവർ കണ്ടുമുട്ടി. തുടർന്നു ഒരു സംഘം ക്വേക്കർ ക്രിസ്ത്യൻ വിഭാഗത്തിൽപെട്ട മേടൻസിനുവേണ്ടി ആരോഗ്യവിഷയം അസ്പദമാക്കി ആ മഹതി ഒരു പ്രസംഗപരമ്പര നടത്തി അതിൽ സന്തുഷ്ടരായ ചിലർകൂടി അവർക്ക പ്രവർത്തനം നടത്തുന്നതിനു ന്യൂയോർക്കിൽ ദരിദ്രർ ധാരാളമായി വസിക്കുന്ന ഒരു തെരുവിൽ ഒരു ചെറിയ ഡിസ്പെൻസറി തുറന്നുകൊടുത്തു. അവിടെ അവർക്ക് പിടിപ്പതു ജോലിയുണ്ടായിരുന്നു എങ്കിലും വൈദ്യബിരുദം സമ്പാദിച്ച സർവ്വരും അവർക്ക ഭ്രഷ്ടു കല്പിച്ചതിനാൽ ദുസ്സഹമായ ഏകാന്തത അനുഭവിക്കേണ്ടിവന്നു. ഉദ്ദേശം ആറുകൊല്ലത്തോളം ദാരിദ്ര്യത്തിലും ഏകാന്തതയിലും അവർ ജോലിചെയ്യേണ്ടിവന്നു. എന്നാൽ വൈദ്യവൃത്തിയിൽ ആ മഹതിക്കുണ്ടായിരുന്ന അസാമാന്യ സാമർത്ഥ്യം പത്രങ്ങളുടേയും ഡോക്ടറന്മാരുടെതന്നെയും ശ്രദ്ധയെ ആകർഷിക്കുവാൻ പര്യാപ്തമായി. തൽഫലമായി ഒരു മഹാനുഭാവൻ New York Infirmary for women and Children എന്ന സ്ഥാപനം ആരംഭിക്കുന്നതിനുള്ള പണം ശേഖരിച്ചുകൊടുക്കുകയും 1857-ൽ ആ സ്ഥാപനം തുറന്ന് സേവനമാരംഭിക്കുകയും ചെയ്തു. ഈ സ്ഥാപനത്തോടനുബന്ധിച്ചുതന്നെ സ്ത്രീകൾക്കുമുള്ള ഒരു മെഡിക്ക

---

living God. We cannot claim that the best non-Christians have no faith hope and love for they do know something about God, not so much from their religions, as from nature around them and instinct within them, and if they respond to Him with their hearts and wills then these supernatural virtues do begin in them. But there is no full flowering of them outside the Christian Church. Where they do come to their full bloom, then there is a flower of wonderfully beauty which can best be described by the word 'holiness', there is a fragrance of God about the lives of those who are living the true spiritul life which is powerful to attract. Such lives are the best Christian sermons and the most effective missionary agency. If all so called Christians were like this, then the spreading of the Gospel would be no difficut task. The Gentiles would come as bees to the nectar of the flower. The cultivation of the three God-ward virtues is therefore the Church's primary method of spreading the Gospel.

### The Purpose of the Church.

Secondly let us apply this teaching to the life of the Church in its parishes and dioceses. We speak of Church life and Church activity—Christian action-forward movement, but what do we really mean? What is the aim of all our work? What are we striving to accomplish. There can only be one purpose and that is the purpose of God who formed the Church. That purpose is that Christ may be formed in us so that we may enjoy everlasting life in the love of the blessed Trinity. That is, the cultivation of the three virtues in the lives of her children is the main work of the Church, the only work that abides: "now abideth faith, hope and love, and the greatest of these is love".

### The aim of Education.

Thirdly how does this teaching affect the education of our children. Education is the test of every generation. It begins in the home which is of much greater importance than the school. What really matters is that our Christian children, baptised in infancy on the strength of their parents' faith should grow up in the atmosphere of the three virtues, so that as their minds develop they may naturally grow to believe, hope and love for themselves. There is no better school of holiness than the devout home and no greater boon that parents can give their children than an introduction to the true life in God.

What the home has begun, the school can crown and perfect. (But it is very difficult for the best school to do much when the home has done nothing). But is the culture of three virtues the main object of even our Christian schools.

Is it not rather the passing of examination so that the students may get a place in some service or business in face of the acute competition of modern times?

### The Life of prayer.

The fourth application is to our own prayer life. Prayer is an art to be cultivated and a life to be lived. The Christian is called not only to pray but also to progress in prayer. Progress in prayer is the cultivation of the three God-directed virtues in our inner life. Prayer must more and more become the mental exercise of ourselves in faith hope and love. This is a very important subject but a different one and we cannot do more than indicate it here.

# വൈദികനും വിശുദ്ധ കുമ്പസാരവും

(iv)

(ഹ്യൂബർട്ട് എസ്സ്ബോക്സ് എഴുതിയ ഒരു ലേഖനത്തെ ആശ്രയിച്ച്)

കുമ്പസാര പിതാവെന്ന നിലയിൽ വൈദികൻെറ വൈദ്യനടുത്ത ചുമതലകളെപ്പററി ഡോക്ടർ സ്റ്റാംഗ് എന്നദേഹം ഇപ്രകാരമാണെഴുതുന്നതു്. "ഒരു വൈദ്യൻെറ ഏററവും പ്രധാനപ്പെട്ട ജോലി രോഗനിർണ്ണയം ചെയ്യുകയാണ്. അതിലാണ് അനുഭവസമ്പന്നനായ വൈദ്യൻെറ കഴിവുകൾ പ്രയോജനപ്പെടുന്നതും. രോഗത്തിൻെറ ആരംഭം, കാരണവും സ്വഭാവവും ഇവയെല്ലാം മനസ്സിലാക്കിയാലല്ലാതെ ശരിയായ പ്രതിവിധി കണ്ടുപിടിക്കുവാനോ രോഗിക്ക് ചികിത്സാനിർദ്ദേശം ചെയ്യുവാനോ സാദ്ധ്യമല്ല. അതുകൊണ്ട ആത്മികവൈദ്യൻ എപ്രകാരമുള്ള രോഗമാണു ചികിത്സിക്കേണ്ടതെന്ന് മനസ്സിലാക്കുകയും രോഗത്തിനു പ്രധാന നിദാനമെന്താണെന്നു കണ്ടുപിടിക്കുകയും ചെയ്യേണ്ടതാവശ്യമാകുന്നു. കുമ്പസാരിക്കുന്ന ആൾ പല കല്പനകൾ ലംഘിച്ചവനും പല പാപങ്ങൾക്ക് ഉത്തരവാദിയുമായിരിക്കാം. എന്നാലും ഒരു കുറവ് അവനെ അടക്കിഭരിക്കുന്നുണ്ടാവും. അതുമൂലമായിരിക്കാം അവൻ കൂടെക്കൂടെ വീഴുന്നതു്. അതു കണ്ടുപിടിച്ചല്ലാതെ രോഗം മനസ്സിലാക്കുവാനോ ചികിത്സ നിശ്ചയിക്കുവാനോ സാദ്ധ്യമല്ല. അതുകൊണ്ടു മററു രോഗങ്ങൾ അവഗണിക്കാമെന്നു അർത്ഥമാക്കരുതു്. എന്നാൽ അവയെല്ലാം അപ്രധാനവും പ്രധാന രോഗത്തിൻെറ ഭവിഷ്യൽഫലങ്ങളുമായിരിക്കും."

കുമ്പസാരം കേൾക്കുന്ന ആൾ ആവശ്യമില്ലാതെ ഒരിക്കലും കർശനമായി വർത്തിക്കരുതു്. പരിശുദ്ധന്മാരായവർ തങ്ങളോടുതന്നെ എത്ര കഠിനമായി വർത്തിച്ചാലും അന്യരോടു എപ്പോഴും ആർദ്രതയോടുകൂടെ മാത്രമാണു വർത്തിച്ചിട്ടുള്ളതു്. "വിശുദ്ധന്മാർ വിശുദ്ധന്മാരാകുവാൻ ശ്രമിക്കുന്നവരോടു വളരെ ആർദ്രമായി വർത്തിക്കും. അവർ ആർദ്രമനസ്കരായ യജമാനന്മാരാകുന്നുവല്ലൊ. അവർ സ്വഭാവംകൊണ്ട് യേശുവിനോട്ട് ഏററവും അടുത്തുവരുന്നവരാണെന്നുള്ളതാണതിനു കാരണം" എന്നാണ് ഫാദർ ഫേബർ എഴുതുന്നതു്. ഒരു പരിശുദ്ധൻ ഇപ്രകാരം ഉപദേശിക്കുന്നു. "ഏററവും ആർദ്രമായും സഹാനുഭൂതയോടുംകൂടി വേണം പാപികളോടു വർത്തിക്കുവാൻ. നിഷ്കരുണമായും നിർദ്ദയമായുമുള്ള വർത്തനം കുററബോധം വളർത്തുവാൻ ഒരിക്കലും പ്രയോജനപ്പെടുന്നില്ല. നേരെമറിച്ച് ആ വിധമുള്ള വർത്തനരീതി ഒരുവനെ മുറിപ്പെടുത്തുക മാത്രമായിരിക്കും ചെയ്യുന്നതു്. ഒരു കാരണവശാലും കർശനമായ താക്കീതു നൽകരുതു്." "ഭയം സൽസ്വഭാവം വളർത്തിയേക്കാം. എന്നാൽ പൂർണ്ണതയിലേക്ക് വളരുന്നതിനു സ്നേഹം അപരിത്യാജ്യമാകുന്നു. ഭയം ദാസന്മാരെയും സ്നേഹം ദൈവമക്കളേയും ജനിപ്പിക്കുന്നു" എന്നാണ് മറെറാരു ചിന്തകൻ എഴുതുന്നതു്. "കർശനമായ പെരുമാററം ഒരിക്കലും ആവശ്യമില്ല. ആർദ്രതകൂടാതെ നന്മ ഉല്പാദിപ്പിക്കുവാൻ അസാദ്ധ്യവുമത്രെ" എന്നു മറെറാരു ചിന്തകനും അഭിപ്രായപ്പെടുന്നു.

അനുതാപിയുടെ ഹൃദയത്തിൽ ആശ്വാസവും സംതൃപ്തിയും ജനിപ്പിക്കുക മാത്രമല്ല ശാന്തമായും ആർദ്രമായുമുള്ള വർത്തനംകൊണ്ട് ഒരു കുമ്പസാരപിതാവ് സാധിക്കേണ്ടതു്. കാനൻ ഓക്ക്‌ലി എന്ന ആംഗ്ലേയ സഭാപണ്ഡിതൻ ഇതേപ്പററി ഇപ്രകാരം അഭിപ്രായപ്പെടുന്നു. "കുമ്പസാരം കൂടെക്കൂടെ ആത്മാർത്ഥവും സ്വതന്ത്രവും ആകുവാൻ മേൽ വിവരിച്ചപ്രകാരമുള്ള വർത്തന സഹായിക്കുമെന്നുള്ളതാണ് പ്രാധാന്യമർഹിക്കുന്ന കാര്യം. തൻെറ പാപത്തിൻെറ സ്വഭാവം അനുതാപപൂർവ്വം വെളിപ്പെടുത്തുന്നതുമൂലം കുമ്പസാരപിതാവ് ഏതെങ്കിലുംതരത്തിൽ അത്ഭുതപ്പെടുകയോ അകലുകയോ ചെയ്യുന്നില്ലെന്നും നേരെമറിച്ച് കൂടുതൽ സഹതാപത്തോടെ വർത്തിക്കുകയും പ്രോത്സാഹനവചനങ്ങൾ പറയുകയും ചെയ്യുന്നു എന്നു മനസ്സിലാകുമ്പോൾ കുമ്പസാരിക്കുന്ന ആളിൻെറ മനസ്സിൽനിന്നു സംശയവും ആശങ്കയും ദൂരീകൃതമാകുന്നു. എന്നു തന്നെയല്ല രഹസ്യങ്ങൾ മറച്ചുവയ്ക്കാതെ ഹൃദയത്തിലുള്ള സർവ്വവും ശങ്കകൂടാതെ തുറന്നുപറയുന്നതിനു അതു വളരെ സഹായിക്കുകയും ചെയ്യും. ഹൃദയംതുറന്നു സർവ്വവും പറയേണ്ടതു ഫലപ്രദമായ നിർദ്ദേശങ്ങൾ നൽകുന്നതിനാവശ്യവുമാണല്ലൊ. ചിലപ്പോൾ പാപഭാരം നിമിത്തം നുറുങ്ങിയ ഹൃദയത്തോടെ വരുന്നവരായിരിക്കും കുമ്പസാരിക്കുന്നവരിൽ ചിലർ. തങ്ങൾക്ക് എന്തോ രഹസ്യം വെളിപ്പെടുത്തുവാനുണ്ടെന്നു പറയുവാനല്ലാതെ അതിൽപരം യാതൊന്നും ചെയ്‌വാൻ അവർ അപ്രാപ്തരായിരിക്കും. അവരെ ആശ്വാസപ്പെടുത്തുന്നതിന് നീതിപൂർവ്വകമായ ഏതുമാർഗ്ഗവും ഉപയോഗിക്കാവുന്ന

---

ൽ കോളജ് അവർ 1867-ൽ ആരംഭിച്ചു. ഈ സ്ഥാപനത്തെപററിയുള്ള പ്രസിദ്ധി യൂറോപ്പിലേക്കും ക്രമേണ വ്യാപിച്ചു. ഈ കാലഘട്ടത്തിനുള്ളിൽ പാശ്ചാത്യരാജ്യങ്ങളിൽ മെഡിക്കൽ കോളജുകളിൽ സ്ത്രീകൾക്കും പ്രവേശനം അനുവദിച്ചു തുടങ്ങിയിരുന്നു. എന്നാൽ സ്ത്രീകൾക്കെതിരായുള്ള മനോഭാവം ഇംഗ്ലണ്ടിൽ അന്നും നിലവിലിരുന്നതിനാൽ ഏലിസബെത്ത് അമേരിക്കാ വിട്ട് ഇംഗ്ലണ്ടിലെത്തി.

അവർ ഇംഗ്ലണ്ടിലെത്തി അധികം കഴിയുന്നതിനുമുമ്പ് രസകരമായ ഒരു സംഭവമുണ്ടായി. എഡിൻബറോ സർവ്വകലാശാലയിൽ പ്രവേശനത്തിനു ശ്രമിച്ച ഏഴുവനിതകളെ വൈദ്യവിദ്യാർത്ഥികൾ സംഘംചേർന്നു അധിക്ഷേപിക്കുകയും ചെളിവാരിയെറിഞ്ഞ് ഉപദ്രവിക്കുകയും ചെയ്തു. "ലജ്ജയില്ലാത്ത ഏഴുപേർ" എന്നാണ് പത്രങ്ങൾപോലും ആ സ്ത്രീകൾക്കു നാമകരണം ചെയ്തതു്. തുടർന്നു ചില സുഹൃത്തുക്കളുടെ നിർദ്ദേശപ്രകാരം ആ മഹതി തുടങ്ങിയ സ്ഥാപനമാണ് ഇന്ന് London School of medicine for Women എന്ന പേരിൽ അറിയപ്പെടുന്ന അദ്ധ്യയനകേന്ദ്രം. അവിടെ ഇന്ന് ലോകത്തിൻെറ നാനാഭാഗങ്ങളിൽ നിന്നുമായി അനേകം സ്ത്രീകൾ വൈദ്യപരിശീലനം നടത്തിവരുന്നു.

ആ മഹതിയുടെ മുദ്രാവാക്യം Prevention is better than Cure" "രോഗം വരാതെ സൂക്ഷിക്കുന്നതു് ചികിത്സയെക്കാൾ മെച്ചം" എന്നതായിരുന്നു. ആരോഗ്യകരമല്ലാത്ത സാഹചര്യങ്ങളിൽ വ്യവസായശാലകളിലും മററുമായി നിരന്തരം ജോലി ചെയ്ത് ആരോഗ്യം നശിപ്പിക്കുന്ന മൂകലക്ഷങ്ങൾക്കുവേണ്ടി അവർ നിരന്തരം പ്രചരണവേലനടത്തി. ഏലിസബെത്ത് ബ്ലാക്കുവെല്ലിനെപ്പോലെ നിസ്വാർത്ഥ സേവനമനുഷ്ഠിച്ച് യുദ്ധം ചെയ്ത അനേകരുടെ ത്യാഗഫലമായി ഇന്ന് നാം അനിർവ്വചനീയമായ അനുഗ്രഹങ്ങൾക്കു പാത്രമായിരിക്കുന്നു. ആ മഹതിയെപ്പററി ഒരാൾ ഈ വിധമാണ് അഭിപ്രായപ്പെട്ടിരിക്കുന്നതു്. "ആ മഹതിയുടെ വ്യക്തിപരമായ ജീവിതനദി മഹൽപ്രസ്ഥാനമായി വളർന്നു ഒരു മഹാസമുദ്രമായിതീർന്നതു കാണ്മാൻ അവർക്കു കഴിഞ്ഞു.

(ഹെൽത്ത് മാസികയിൽനിന്നു)

താണ്. ദൈവത്തിന്റെ അനന്തവിശാലമായ സ്നേഹത്തെപ്പററിയും രക്ഷിതാവിന്റെ പരാജയമറിയാത്ത ദീർഘക്ഷമയെ പററിയും ആ ആളിനെ അനുസ്മരിപ്പിക്കാവുന്നതാണ്. മനുഷ്യന്റെ ബലഹീനസ്വഭാവത്തെ പററിയും സാത്താന്റെ നയത്തെപ്പററിയും തനിക്കു ലഭിച്ചിട്ടുള്ള അറിവിന്റെ വെളിച്ചത്തിൽ തനിക്ക് പ്രതീക്ഷിക്കാവുന്നതിൽ കവിഞ്ഞ് യാതൊന്നും ഒരുവൻ കുമ്പസാരിക്കുവാൻ കാണുകയില്ലെന്നു അയാളെ ധൈര്യപ്പെടുത്തിയാലും. അവരുടെ ഹൃദയവ്യഥയെ ലഘൂകരിക്കുന്നതിനും അവരെ സാന്ത്വനപ്പെടുത്തുന്നതിനും സഹായിക്കുന്നവിധത്തിൽ വേണം നിങ്ങൾ അവരോടു സംസാരിക്കുവാൻ.”

ശിഷ്യന്മാരുടെ കുറവുകളേയും ബലഹീനതകളേയും പരിഹരിക്കുവാൻ കർത്താവ് ഏതുവിധം വർത്തിച്ചു എന്നു സൂക്ഷിക്കുക. കുഞ്ഞാടിന്റെ സൗമ്യതയോടെ താനവരോടു വർത്തിച്ചു എന്നു മാത്രമല്ല അവരുടെ കഴിവുകൾക്കും ശക്തികൾക്കും അനുസരണമായിട്ടു മാത്രമാണ് ഓരോന്നിനും പ്രതിവിധികൾ നിർദ്ദേശിച്ചതും ഉപദേശങ്ങൾ നൽകിയതും. അവരുടെ വളർച്ചയ്ക്കു ബാധകമാകാവുന്ന യാതൊന്നും തന്നിൽനിന്നും ഉണ്ടാകാതിരിപ്പാൻ കർത്താവ് പ്രത്യേകം സൂക്ഷിച്ചിരുന്നു. അവരുടെ വളർച്ചയും പരിപൂർണ്ണതയും പരിശുദ്ധാത്മപ്രവർത്തനത്തിനു വിടുകയും ചെയ്തു. അവരുടെ മാനുഷികമായ അജ്ഞതയിൽ നിന്നുള്ള കുറവുകൾ, അജ്ഞതമൂലം അവർക്കു ഗ്രഹിക്കുവാൻ അസാദ്ധ്യമായിരുന്ന തിന്മകൾ ഇവയെപ്പററി കർത്താവ് യാതൊന്നും അവരോടു പറഞ്ഞിരുന്നില്ല. അതേസമയത്ത് വിനയത്തിന്റെ ആവശ്യകതയെപ്പററി കൂടെക്കൂടെ അവരെ ഉൽബോധിപ്പിക്കുകയും അതിന് ഒരു മാതൃകയായി തന്നെത്തന്നെ അവർക്കു കാണിച്ചുകൊടുക്കുകയും ചെയ്തു. താൻ കർശനമായി അവരെ ശാസിച്ചിട്ടുണ്ടെങ്കിലും അതിൽ കൂടുതലായി ആർദ്രമായും സൗമ്യമായും അവരോടു പെരുമാററിയിട്ടുണ്ട്. ദൈവത്തിന്റെ സ്നേഹത്താൽ ജ്വലിച്ചു ഉജ്ജ്വലമാകാതെ മനുഷ്യഹൃദയം പാപത്തെ വെറുക്കുകയില്ലെന്നും അതിനുമുമ്പ് കർശനമായ വർത്തനയാലും ബലപ്രയോഗത്താലും മനുഷ്യഹൃദയത്തെ പാപത്തിൽനിന്ന് പിൻതിരിക്കുവാൻ ശ്രമിക്കുന്നത് തണുത്ത ഉരുക്കുകഷണത്തിൽ കൂടംകൊണ്ട് തല്ലുന്നതുപോലെയുള്ള നിഷ്ഫലശ്രമമാണെന്നും, പാപത്തിന്റെ കുറവു ഗ്രഹിക്കുന്നതിന് അതിന്റെ വൈരൂപ്യം ദർശിക്കുന്നതിനേക്കാൾ നന്ന് നന്മയുടെ മനോഹാരിത കാണുകയാണെന്നും കർത്താവിനറിയാമായിരുന്നു. ദൈവസ്നേഹത്തിന്റെ പ്രചോദനത്താലല്ലാതെ പാപത്തിന്റെ വൈരൂപ്യം ഗ്രഹിക്കുവാൻ മനുഷ്യഹൃദയം അപ്രാപ്തമാകുന്നു. മററുള്ളവരുടെ പ്രാണങ്ങൾ സുഖപ്പെടുത്തുവാനുള്ള ശ്രമത്തിൽ ഇതു നമുക്കു മാർഗ്ഗദർശകമാകണം. പ്രഥമമായി, പാപി അവനെ തന്നെ എത്ര മാത്രം മനസ്സിലാക്കിയിട്ടുണ്ടെന്നു ഗ്രഹിക്കുവാൻ ശ്രമിക്കുകയും അവനജ്ഞനായിരിക്കാവുന്ന അവന്റെ കുറവുകളും അവനു ഗ്രഹിക്കുവാൻ സാദ്ധ്യമല്ലാത്ത പോരായ്മകളും അവഗണിക്കുകയും സാവധാനമായും ശാന്തമായും നന്മയെക്കുറിച്ച് കൂടുതൽ കൂടുതലായി ചിന്തിക്കുവാൻ സഹായിക്കുകയും അതേസമയത്ത് അവന്റെ കുറവുകളേയും പോരായ്മകളേയും പററി യാതൊരു അതൃപ്തിയും പുച്ഛവും പ്രദർശിപ്പിക്കാതിരിക്കുകയും ചെയ്താലും. പാപിയുടെ കണ്ണുതുറക്കുന്നതിന് ഏററവും ഫലപ്രദമായ മാർഗ്ഗം അതുമാത്രമാകുന്നു.”

അനുതപിക്കുന്നവരെ ഒരു കാര്യം മനസ്സിലാക്കേണ്ടതുണ്ട്. അത് അവർ അവരുടെ പാപത്തിൽ തുടരാത്തിടത്തോളം ആ പാപങ്ങൾ ആത്മികമായ വളർച്ച വിഘാതപ്പെടുന്നില്ലെന്നുള്ളതാണ്. അവരുടെ പാപങ്ങളെ പററി ചിന്തിച്ച് ഭാരപ്പെടുകയല്ല പാപങ്ങൾക്കുള്ള ശരിയായ പരിഹാരമാർഗ്ഗം. എന്നാലോ to make an act of contrition ഇനിയും പാപം ചെയ്യാതിരിപ്പാൻ ദൈവത്തിന്റെ കൃപ യാചിക്കുകയും ചെയ്തിട്ട് യാതൊന്നും സംഭവിച്ചില്ല എന്ന രീതിയിൽ ജീവിതം തുടരുക മാത്രമാണ്. ഫ്രാൻസിസ് ഡി സെയിൽസ് ഇപ്രകാരം എഴുതുന്നു. പാപത്തിലും തിന്മയിലും തുടരാത്തിടത്തോളം ഗൗരവതരമായ പാപം വല്ലപ്പോഴും ചെയ്തുപോയാൽ തന്നെയും അതുകൊണ്ടു മാത്രം ആദ്ധ്യാത്മികജീവിതത്തിൽ പുരോഗമനമുണ്ടാകുന്നില്ലെന്ന് അർത്ഥമാകരുത്. ഗൗരവതരമായ പാപപ്രവൃത്തിയാൽ ജീവിതവിശുദ്ധി കളങ്കപ്പെടുന്നുണ്ടെങ്കിലും പാപത്തെ സംബന്ധിച്ച് യഥാർത്ഥ പശ്ചാത്താപം ഉണ്ടായിക്കഴിയുമ്പോൾ ആ കളങ്കം ദൂരീകരിക്കപ്പെടുന്നു. പാപി ഒരു കാരണവശാലും ധൈര്യമററവനാകരുത്. എന്നാൽ സർവ്വ വിനയത്തോടും കൂടെ വീഴ്ച സമ്മതിക്കുകയും അത് ഏററുപറഞ്ഞ് മോചനം യാചിക്കുകയും ഉയരത്തിൽനിന്നുള്ള സഹായം അഭ്യർത്ഥിക്കുകയും ചെയ്യണം.” മറെറാരു ചിന്തകൻ എഴുതുന്നു. “നിങ്ങളുടെ പാപം എത്രതന്നെ ഗൗരവാവഹമോ നിസ്സാരമോ ആയിരുന്നാലും ഒരു കാര്യം ഓർത്തുകൊള്ളുക. ഒരു ദിവസംതന്നെ ഒരേ കുററം അറിഞ്ഞുകൊണ്ട് പതിനായിരം പ്രാവശ്യം നിങ്ങൾ ചെയ്തിരുന്നാൽ തന്നെയും നിങ്ങൾ പ്രവർത്തിച്ചത് എന്താണെന്നു ബോദ്ധ്യപ്പെട്ടുകഴിഞ്ഞാൽ വിനയസമന്വിതം, ദൈവത്തിലുള്ള ശരണത്തോടെ നിങ്ങളുടെ ബലഹീനതയിൽ സൂക്ഷിക്കുകയും നിങ്ങളുടെ സ്നേഹം ദൈവത്തിൽ ഉറപ്പിക്കുകയും ചെയ്തുകൊണ്ട് ആത്മാർത്ഥമായി ഈവിധം പ്രാർത്ഥിക്കുക. “കർത്താവേ ഞാൻ എന്റെ പ്രകൃതമനുസരിച്ചുതന്നെ പ്രവർത്തിച്ചു. ഇതും ഇതുപോലുള്ളതുമായ കുറവുകളല്ലാതെ എന്നിൽനിന്ന് പ്രതീക്ഷിപ്പാനൊന്നുമില്ല. നിന്നെപ്രതിയും നിന്റെ സ്വഭാവത്തെപ്രതിയും എന്നോടു ക്ഷമിക്കുകയും അവിടുത്തെ തിരുവിഷ്ടത്തിനു വിരുദ്ധമായി വർത്തിക്കാതിരിപ്പാൻ ആവശ്യമായ കൃപ എനിക്കു ചൊരിഞ്ഞുതരികയും അവിടുത്തെ സഖിത്വത്തിലേക്ക് എന്നെ പ്രവേശിപ്പിക്കുകയും ചെയ്യേണമേ.”

# ദ്വിതീയ കൊരിന്ത്യലേഖനം

(മാത്യു പി. ജോൺ എം. എ. എം. ററി, എച്ച്)

III

6:14—7:1 ഈ ഭാഗത്തെ ചിന്താഗതിക്ക് അശ്ലേഷം ചേർന്നതല്ല. 6:11-13—ന്റെ തുടർച്ച 7:2-ൽ കാണാം. കൊരിന്ത്യരും അപ്പോസ്തലനും തമ്മിലുള്ള ബന്ധത്തെപ്പറ്റി പ്രതിപാദിക്കുന്നതിന്റെ ഇടയ്ക്കാണ് ആ ആശയത്തോട് യാതൊരു ബന്ധവുമില്ലാത്ത ഈ ഖണ്ഡിക വരുന്നത്. "ദുർന്നടപ്പുകാരോട് സംസർഗ്ഗം അരുത്" എന്നു കാണിച്ച് പൌലോസ് കൊരിന്ത്യക്ക് എഴുതിയ ആദ്യലേഖനത്തിന്റെ ഒരു ഭാഗമായിരിക്കാം ഇത്. (1. കൊരി. 5: 9) അപ്പോസ്തലൻ പലപ്പോഴും ക്രൈസ്തവരെ വിശുദ്ധർ എന്നു വിളിക്കുന്നതായി നാം കണ്ടു. വിശുദ്ധർ എന്ന പദത്തിന്റെ പ്രഥമചിന്ത ദൈവത്തിനായി പ്രത്യേകംവേർതിരിക്കപ്പെട്ടവർ എന്നാകുന്നു. ദൈവത്തിനായി വേർതിരിക്കപ്പെട്ട നാം—മാമ്മോദീസായിൽ ചിന്തകൂടാതെ ചെയ്യുകയും ചെയ്യിക്കുകയും ചെയ്യുന്ന പ്രതിജ്ഞകൾ ഓർത്തു നോക്കുക—ലോകത്തിൽനിന്ന് വേർപെട്ടിരിക്കേണ്ടതാണ്. അത് നാം മറ്റുള്ളവരേക്കാൾ ഭേദമാണ് എന്ന ചിന്ത മൂലമല്ല; ദൈവത്തോടുള്ള ബന്ധംമൂലം നമ്മെത്തന്നെ പൂർണ്ണമായി തന്റെ ഉദ്ദേശങ്ങൾക്കായി പ്രതിഷ്ഠിക്കുന്നതിനാലത്രെ." ഇവരോ ലോകത്തിൽ ഇരിക്കുന്നു.... ഞാൻ ലൌകികനല്ലാത്തതുപോലെ അവരും ലൌകികന്മാരല്ല. സത്യത്താൽ അവരെ വിശുദ്ധീകരിക്കേണമേ. നിന്റെ വചനം സത്യമാകുന്നു." (യോഹ: 18:11—18) മുതലായ വാചകങ്ങളിലെ ചിന്തതന്നെയാണ് ഇവിടെയും കാണുന്നത്.

7:5—16—ൽ അപ്പോസ്തലൻ വീണ്ടും കൊരിന്ത്യസഭയിലെ കുഴപ്പങ്ങൾ മൂലം തനിക്കും, തന്റെ ലേഖനംമൂലം അവർക്കും വന്ന സങ്കടത്തെപ്പറ്റിയുള്ള ചിന്തയിലേക്ക് തിരികെ വരുന്നു.

ആ സങ്കടം ഇപ്പോഴത്തെ സന്തോഷത്തിന്റെ ആധിക്യത്തിനു കാരണമാകുകയാൽ അപ്പോസ്തലൻ അതിനെപ്പറ്റി അനുതപിക്കുന്നില്ല. ഈ സങ്കടം ദൈവഹിതപ്രകാരമായിരുന്നുവെന്നും, അതു പ്രത്യേക അനുഗ്രഹങ്ങളിലേക്ക് അവരെ വഴി നടത്തി എന്നും അദ്ദേഹം ചിന്തിക്കുന്നു.

എട്ടും ഒൻപതും അദ്ധ്യായങ്ങളിൽ "വിശുദ്ധന്മാർക്കുവേണ്ടി നടത്തുന്ന ദ്രവ്യശേഖരത്തെപ്പറ്റി പൌലോസ് വീണ്ടും കൊരിന്ത്യർക്ക് എഴുതുന്നു. ഫിലിപ്പി, തെസ്സലോനിക്യ മുതലായ സഭകളടങ്ങിയ മക്കെദോന്യയിൽ, കൊരിന്തുൾപ്പെട്ട അഖായയുടെ ഒരുക്കത്തെപ്പറ്റി അദ്ദേഹം പറഞ്ഞതുപോലെ ഇപ്പോൾ മക്കെദോന്യരുടെ പ്രവർത്തി അഖായയ്ക്ക് മാതൃകയായി അദ്ദേഹം എടുത്തു കാണിക്കുന്നു. ഒന്നാം ലേഖനത്തെപ്പറ്റി എഴുതിയപ്പോൾ പറഞ്ഞതുപോലെ, നാം പ്രത്യേകം ശ്രദ്ധിക്കേണ്ട ഒരു സംഗതി ഈ ദ്രവ്യശേഖരം, അപ്പോസ്തലന്റെ ദൃഷ്ടിയിൽ ക്രൈസ്തവസുവിശേഷത്തിന്റെ— ക്രിസ്തുവിൽ വെളിപ്പെട്ട ദൈവസ്നേഹത്തിന്റേയും തിരുഅവതാരത്തിന്റെ തുടർച്ചയായ സഭയുടെ ഐക്യതയുടെയും—ഒരു ചിഹ്നമാണ് എന്നത്രെ. ഒരു കൂദാശയായിട്ടത്രെ അത് വീക്ഷിക്കപ്പെടേണ്ടതു്.

ലേഖനത്തിന്റെ ശേഷമുള്ള ഭാഗങ്ങളിൽകാണുന്ന സ്വരഭേദത്തെപ്പറ്റി മുൻപറഞ്ഞുവല്ലൊ. തന്റെ നിർദ്ദേശങ്ങൾ അനുസരിക്കുവാൻ മനസ്സില്ലാതെ, തന്റെ "ശരീരസാന്നിധ്യം ബലഹീനവും, വാക്ക് നിന്ദ്യവും എങ്കിലും ലേഖനങ്ങൾ ഘനവും ഊറ്റവും ഉള്ളവതന്നെ" എന്നു പറഞ്ഞു തന്നെ നിരാകരിക്കുകയും, തന്നെക്കാൾ ശ്രേഷ്ഠരെന്ന് അവർ കരുതിയ ചിലരോടു തന്നെ താരതമ്യപ്പെടുത്തുകയും ചെയ്തവരെയാണ് ഈ ഭാഗത്തു പൌലോസ് സംബോധന ചെയ്യുന്നത്. ദൈവവിളിയിൽ അടിസ്ഥാനമുള്ള തന്റെ അപ്പോസ്തോലസ്ഥാനം സ്ഥിരംതന്നെ എന്ന് അദ്ദേഹം സമർത്ഥിക്കുന്നു. താൻ പ്രശംസിക്കുന്നുവെങ്കിൽ തന്റെ പ്രശംസ യഥാർത്ഥമായിരിക്കും. കഷ്ടങ്ങളിലും പ്രയാസങ്ങളിലുംകൂടെ കടന്നു (11: 23—29) മറ്റുള്ളവരെക്കാൾ അധികമായി സുവിശേഷവേല ചെയ്തു എന്നതാണ് തനിക്കുള്ള അഭിമാനകാരണം. ദൈവം തന്റെ പ്രവർത്തി ആദരിച്ചിട്ടുമുണ്ട്. തന്റെ സേവനം പണത്തിനുവേണ്ടിയായിരുന്നുവെന്നു ആരും പറയുവാൻ ഇടംകൊടുക്കാതെ സ്വന്തം കൈകൊണ്ടു വേലചെയ്തോ മറ്റു സഭകളിൽനിന്നുള്ള സംഭാവനകളാലോ അത്രേ കൊരിന്തിൽവച്ച് താൻ ഉപജീവനം കഴിച്ചതു്. തനിക്കുണ്ടായിട്ടുള്ള ചില ദർശനങ്ങളെപ്പറ്റിയും, പൂർണ്ണമനസ്സോടെയല്ലെങ്കിലും അദ്ദേഹം എഴുതുന്നു. (12: 1—10). അതിന്റെകൂടെതന്നെ താൻ അധികം നിഗളിച്ചുപോകാതിരിക്കുവാൻ തനിക്ക് ലഭിച്ചിരിക്കുന്ന ജഡത്തിലെ ശൂലത്തെപ്പറ്റിയും അദ്ദേഹം പറയുന്നു. ആ വാക്കുകൾകൊണ്ടു പൌലോസ് ഉദ്ദേശിക്കുന്നത് എന്തെന്നു നമുക്കു നിശ്ചയമില്ല. ഗലാത്യലേഖനത്തിൽ പറയുന്നതുപോലെയുള്ള എന്തോ രോഗമായിരിക്കാം എന്ന് ചിന്തിക്കുന്നവർ ഉണ്ട്. (ഗല; 4: 14) അതു മാറ്റിക്കിട്ടുവാൻ ചെയ്ത പ്രാർത്ഥനക്ക് ലഭിച്ച മറുപടി കർത്തൃകൃപ എല്ലാ സാഹചര്യങ്ങളിലും മതിയാകുന്നതാകുന്നു എന്നത്രെ. രോഗംമൂലമോ മറുവിധങ്ങളിലോ പ്രയാസമനുഭവിക്കുന്നവർക്ക് അപ്പോസ്തോലന്റെ ഈ ചിന്ത മാർഗ്ഗദർശകമായിരിക്കും.

അപ്പോസ്തോല ലക്ഷണങ്ങൾ പൂർണ്ണസഹിഷ്ണുതയിലും, അടയാളങ്ങളാലും, അത്ഭുതങ്ങളാലും, വീര്യപ്രവൃത്തികളാലും കൊരിന്തിൽ വെളിപ്പെട്ടു് എന്ന് അവരെ ഓർമ്മിപ്പിച്ചശേഷം (12 11· 13) വീണ്ടും കൊരിന്തിൽ ചെല്ലുന്നതു് തനിക്ക് വ്യസനകാരണമാകരുതു് എന്നു താൻ എഴുതുന്നു. വളരെയധികം വ്യസനത്തിൽനിന്നെഴുതിയതെങ്കിലും, ഈ ഭാഗത്തിൽ പൌലോസിന്റെ പ്രധാനശ്രദ്ധ കൊരിന്ത്യസഭയുടെ സന്തോഷവും പുരോഗമനവുമത്രെ. (13: 7—10) 13: 11-14-ലുള്ള വന്ദനവും അനുഗ്രഹവും മനഃപ്രയാസങ്ങളെ സൂചിപ്പിക്കുന്നവയല്ല. ഒന്നുമുതൽ ഒൻപതുവരെയുള്ള അദ്ധ്യായങ്ങളിലെ ചിന്തയോടു ചേർന്നവിധം സമാധാനത്തിനു പ്രാധാന്യം കൊടുക്കുന്നതത്രെ ഈ ഭാഗം.

---

## കായ്ക്കാത്ത മാവിനും പ്ലാവിനും എന്തു ചെയ്യണം.

കായ്ക്കാതെ നിൽക്കുന്ന മാവ്, പ്ലാവ്, സപ്പോട്ട മുതലായവയ്ക്കു 5 റാത്തൽ എല്ലുപൊടി ഒരു പാട്ട ചാരം ഇവ കൂട്ടിക്കലർത്തി ഇട്ടുകൊടുത്താൽ കായ്ഫലം കൂടുന്നതാണ്. കർക്കടകത്തിൽ വിശാലമായ തടമെടുത്ത് അതിലിട്ടു മൂടിയാൽ മതി. ചാമ്പ, പേര, മാംഗോസ്റ്റിൻ എന്നിവയ്ക്കും മേല്പറഞ്ഞ അളവിൽ പകുതി മതി. കാപ്പി, ചെറുനാരകം, മാതളനാരകം മുതലായവയ്ക്കു നാലിലൊന്നു വീതം മതിയാകും. റോസ്, മുല്ല, പിച്ചകം മുതലായ പൂച്ചെടികൾക്കും ഇതേ വളക്കൂട്ട് കുറേശ്ശെ ഇട്ടുകൊടുത്താൽ അവ സമൃദ്ധിയായി പുഷ്പിക്കും. കല്യാണങ്ങളും ആഘോഷങ്ങളും അധികമുള്ള കാലങ്ങളിൽ പൂകൃഷിക്കാർ ഇങ്ങനെ ചെയ്യാറുണ്ടു്.

(നാളികേരക്കമ്മറ്റി ബുള്ളറ്റിൻ)

## വാര പഞ്ചാംഗം

| | മെയ് | ഇടവം | ഇയോർ |
|---|---|---|---|
| ഞായർ | 10 | 27 | 28 |
| തിങ്കൾ | 11 | 28 | 29 |
| ചൊവ്വാ | 12 | 29 | 30 |
| ബുധൻ | 13 | 30 | 31 |
| വ്യാഴം | 14 | 31 | 1 |
| വെള്ളി | 15 | 1 | 2 |
| ശനി | 16 | 2 | 3 |

### Thought for the Week

True charity involves telling the truth in love however unpalatable that truth may be. It is the precious duty of the church to bear witness to the truth inspite of unpopularity in the face of martyrdom.

Church Times, May 11, 1951

THE CHURCH WEEKLY

## പെന്തിക്കോസ്തു പെരുനാൾ

ഇന്നു സുറിയാനി സഭയിൽ പെന്തിക്കോസ്തു പെരുനാൾ ആചരിക്കുകയാണ്. ആ മഹൽദിനത്തിന്റെ പ്രാധാന്യം നമ്മുടെ ആദരപൂർവമായ ചിന്തയെ അർഹിക്കുന്നു. ക്രിസ്തുസഭയെ ആശ്വാസമില്ലാതെയും ആശയില്ലാതെയുമുള്ള ഒരു അവസ്ഥയിൽ ഉപേക്ഷിച്ചുവിടുകയില്ലെന്ന് യേശു തമ്പുരാൻ ചെയ്ത വാഗ്ദാനത്തിന്റെ നിറവേറലാണ് അന്നു നടന്നത്. "ആശ്വാസപ്രദൻ" അന്നു വന്നു. ക്രിസ്തുസഭ ധൈര്യവും ശക്തിയും പ്രാപിച്ചതന്നാണ്. കതകടച്ചു മാളികപ്പുറത്തിരുന്നു പ്രാർത്ഥിച്ച അപ്പോസ്തോലന്മാർ അന്നാണ് ധൈര്യപൂർവ്വം ലോകമഹാസുവിശേഷം ഉൽഘോഷിച്ചത്. അാസറും, മരണവും ഭയന്ന് അവർ ഒഴിഞ്ഞുമാറി നടന്നിരുന്നു. എന്നാൽ ഇന്ന് അവർ വളരെ വിഭിന്നമായി കാണപ്പെട്ടു. ഒതുക്കുവാൻ വയ്യാത്ത ഒരു ദിവ്യപ്രേരണ അവരുടെ അധരങ്ങൾക്ക് ശക്തി പ്രദാനം ചെയ്തു. അവർക്ക് ഒരു സന്ദേശം ലോകത്തിനു നൽകുവാനുണ്ടായിരുന്നു. ആത്മാർത്ഥതയുടെ ആഴത്തിൽ നിന്ന് പുറപ്പെട്ട ആ സന്ദേശം കേട്ടവർ ഇളകിവശരായി. അന്നു "തീനാവുകളായി" പ്രത്യക്ഷപ്പെട്ട പരിശുദ്ധാത്മാവ് ഇന്നു പ്രവർത്തിക്കുന്നില്ലേ? "പെന്തിക്കോസ്തുസഭ" യെന്നൊരു ക്രൈസ്തവ ജനവിഭാഗമുണ്ട്. അന്നു പ്രത്യക്ഷപ്പെട്ട ചില ബാഹ്യലക്ഷണങ്ങൾ ഇന്നും പ്രത്യക്ഷപ്പെടണമെന്നവർ അനുശാസിക്കുന്നു. ഭാഷകൾ സംസാരിക്കാനുള്ള കഴിവ്. വീഞ്ഞുകുടിച്ചവരെപ്പോലെ മദോന്മത്തരായി ദൈവവചനത്തെപ്പറ്റിയുള്ള ഉൽഘോഷണം ഇവയെല്ലാം ഇപ്പോഴും നടക്കേണ്ടതാണെന്ന് അവർ വാദിക്കുന്നു. അവരൊഴിച്ച മറ്റൊരു സഭയും ഇങ്ങനെയുള്ള ലക്ഷണങ്ങൾ ക്രൈസ്തവസമുദായജീവിതത്തിന്റെ ഒഴിച്ചുകൂടാൻ വയ്യാത്ത ലക്ഷണമായി സ്വീകരിക്കുന്നതായറിവില്ല. മെയ് 11-ാം തീയതിയിലെ ചർച്ച് ടൈംസ് എന്ന പത്രം പരിശുദ്ധാത്മാവിന്റെ ആധുനിക വ്യാപാരലക്ഷണങ്ങളെ വിശദീകരിച്ചുകൊണ്ട് വിജ്ഞാനപ്രദമായ ഒരു മുഖപ്രസംഗം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. "പട്ടത്വം മറ്റൊരു പെന്തിക്കോസ്താണെന്ന്" ആ ലേഖനം പറയുന്നു. പരിശുദ്ധാത്മാവിന്റെ പ്രവർത്തനങ്ങൾ തുടർന്നുകൊണ്ടിരിക്കുന്നു. വിശുദ്ധ കൂദാശകൾമൂലം ക്രിസ്തുഭക്തർക്ക് നൽവരം നൽകാനുള്ള ചുമതല വിശുദ്ധ പട്ടത്വംമൂലം ലഭിക്കുന്നത് പെന്തിക്കോസ്തിന്റെ ഇന്നു ദൃശ്യമായ രൂപമാണെന്ന് ആ മാന്യ സഹജീവി സമർത്ഥിക്കുന്നു. വിശുദ്ധ മൂറോൻ അഭിഷേകം (ആംഗ്ലിക്കൻ സഭയ്ക്കു സ്ഥിരീകരണ ശുശ്രൂഷയാണ്) പരിശുദ്ധാത്മ നൽവരം ലഭിക്കുന്നതു ഇന്നത്തെ മറ്റൊരു പെന്തിക്കോസ്തു സംഭവമാണ്. നിശ്ശബ്ദമെങ്കിലും അഗാധമായ ഈ പരിശുദ്ധാത്മ പ്രവർത്തനം ആദ്യ പെന്തിക്കോസ്തിന്റെ ബാഹ്യലക്ഷണങ്ങളോടുകൂടിയതല്ല. എന്നാൽ ക്രിസ്തുസഭയുടെ നിലനില്പും ജീവനും പരിശുദ്ധാത്മ നൽവരമാണെന്നുള്ള പരമസത്യം ഈ കൂദാശകളിൽ അംഗീകരിക്കപ്പെട്ടിരിക്കുകയാണ്. "തീനാവിന്റെ" സദൃശ്യത്തിൽ പരിശുദ്ധാത്മാവ് പ്രത്യക്ഷപ്പെട്ടതിന്റെ ആന്തരികമായ ചില അർത്ഥങ്ങളെ മേല്പറഞ്ഞ ചർച്ച് ടൈംസ് ലേഖനം വിശദീകരിക്കുന്നുണ്ട്. നാവിനു സംസാരിക്കുന്നതിനെന്നപോലെ തന്നെ രുചിഭേദം അറിയാനുള്ള കഴിവുള്ളതാണ്. കൈയ്പും മധുരവും തമ്മിൽ തിരിച്ചറിയുന്നതുപോലെ നന്മയും തിന്മയും തമ്മിൽ, തെറ്റും ശരിയും തമ്മിൽ, സത്യവും കളവും തമ്മിൽ പരിശുദ്ധാത്മാവു വിവേചനാപൂർവം ബോദ്ധ്യപ്പെടുത്തുന്നു. "തീ" നാവായതു് അതിന്റെ ശുദ്ധീകരണ പ്രവർത്തനത്തെ സൂചിപ്പിക്കുന്നു. ഇരുമ്പും പൊന്നും മറ്റു ലോഹങ്ങളും തീയിൽ ശുദ്ധീകരിക്കുന്നതുപോലെ പരിശുദ്ധാത്മാവുമൂലം ക്രിസ്തു നമ്മെ ശുദ്ധീകരിക്കുന്നു. ചൂടും വെളിച്ചവും നൽകുന്ന തീ, മറ്റുള്ളവരിലും വ്യാപിക്കത്തക്കവണ്ണമുള്ള രക്ഷാകരമായ പരിശുദ്ധാത്മ പ്രവർത്തനത്തിന്റെ സാദൃശ്യമായി നിലകൊള്ളുന്നു. ഇന്ന് സഭയുടെ ആന്തരികമായ പ്രചോദനം പെന്തിക്കോസ്തിയുടെ യഥാർത്ഥ മൂല്യങ്ങളിൽനിന്നു ലഭിക്കുന്നുണ്ടോ. വ്യക്തിപരമായും സമുദായമായും നാം എവിടെ എത്ര അകലെ നിൽക്കുന്നു. പെന്തിക്കോസ്തിയുടെ പാവനമായ അമൂല്യഅനുഭവങ്ങളിൽ നിന്നു ആദ്യ ശിഷ്യന്മാർ അനേകരെ യേശുക്രിസ്തുവിലേക്കു ആകർഷിച്ചു. ഇന്നു സഭ ആ ചുമതല നിർവഹിക്കുന്നുണ്ടെങ്കിൽ പെന്തിക്കോസ്തിയുടെ അനുഗ്രഹങ്ങൾക്കു നാം ഇതരന്മാരായിരിക്കയില്ല.

## വാർഷികസമ്മേളനം

കടപ്ര എരതോട്ടു പള്ളിയിലെ സെൻറു് ജോർജ് സൺഡേസ്കൂൾ, സെൻറു് ജോർജ് യൂത്തുലീഗ്, സെൻറു് ജോർജ് ബാലജനസമാജം എന്നിവകളുടെ ഏകോപിച്ചുള്ള വാർഷിക സമ്മേളനം പള്ളിപ്പെരുനാൾ ദിനമായ 1126 മേടമാസം 22-ാം തീയതി ശനിയാഴ്ച വി. മൂന്നിന്മേൽ കുർബാനയ്ക്കുശേഷം ബ. വി. ജെ. ഗബ്രിയേൽ കശ്ശീശായുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടിരിക്കുന്നു. മത്സരക്കളിയിൽ വിജയം കൈവരിച്ച യൂത്തുലീഗു ടീമിനും ബാലജനസമാജടീമിനും ഓരോ വെള്ളിക്കപ്പും സൺഡേസ്കൂൾ കുട്ടികളുടെ സമ്മാനദാനവും നിർവഹിക്കപ്പെട്ടു. നി. വ. ദി. ശ്രീ. മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അകാലദേഹവിയോഗത്തിൽ ഖേദം പ്രകടിപ്പിക്കുകയും തിരുമനസ്സിലെ നിത്യശാന്തിക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുകയുണ്ടായി.

കടപ്ര ബേതലഹേം പള്ളി ഇടവകയിലെ സെൻറു് തോമസ്സ് സൺഡേസ്കൂളിന്റെ 29-ാമതു വാർഷികവും ടി ഇടവകയുടെ രണ്ടു ഭാഗങ്ങളിലായി നടത്തിവരുന്ന മർത്തമറിയം വനിതാസമാജത്തിന്റെ വാർഷികവും പുതുതായി പ്രസ്തുത ഇടവകയുടെ ഭരണമേറ്റെടുത്ത ദിവ്യശ്രീ പി. സി. അലക്സാണ്ടർ കത്തനാർ അവർകളുടെ മഹനീയ അദ്ധ്യക്ഷതയിൽ കൊണ്ടാടി. ഈ വർഷം സൺഡേസ്കൂൾ വാർഷികപ്പരീക്ഷയുടെ ചോദ്യക്കടലാസ്സുകൾ കിട്ടാഞ്ഞതിലുള്ള ഖേദം തൽഭാരവാഹികൾ പ്രത്യേകം സൂചിപ്പിച്ചിരുന്നു. സമാജത്തിനു മൂന്നരവർഷക്കാലം വേണ്ട പ്രോത്സാഹനങ്ങൾ ചെയ്ത മുൻവികാരി. കുറ്റിക്കാട്ടിൽ ദിവ്യശ്രീ കെ. കെ. തോമസ്സ് കത്തനാരോടുള്ള കൃതജ്ഞതയും റിപ്പോർട്ടിൽ രേഖപ്പെടുത്തിയിരുന്നു.

പ്രതിവാരപ്രഭാഷണം The Fermon for the week

# വലത്തും ഇടത്തും ഇരിയ്ക്കുവാനുള്ള പദവി

"അവൻ അവരോട്: എന്റെ പാനപാത്രം നിങ്ങൾ കുടിക്കും, നിശ്ചയം; എങ്കിലും എന്റെ വലത്തും ഇടത്തും ഇരിപ്പാൻ വരം നൽകുന്നതു എന്റേതല്ല; എന്റെ പിതാവു ആർക്കു ഒരുക്കിയിരിക്കുന്നുവോ അവർക്കു കിട്ടും എന്നു പറഞ്ഞു." (വി. മത്തായി 20: 23)

പരലോകജീവിതത്തെക്കുറിച്ചു നമ്മുടെ കർത്താവു ചെയ്തിട്ടുള്ള ചുരുക്കം ചില പ്രസ്താവനകളിൽ ഒന്നാണ് മേൽ ഉദ്ധരിച്ചിട്ടുള്ളത്. സെബദിപുത്രന്മാരുടെ അമ്മ കർത്താവിനു സമർപ്പിച്ച ഒരസാധാരണ അപേക്ഷയ്ക്കു മറുപടിയായിട്ടാണ് താൻ ഇപ്രകാരം പറഞ്ഞത്. യേശുതമ്പുരാൻ തന്റെ വരുവാനുള്ള രാജ്യത്തിൽ യാക്കോബിനും യോഹന്നാനും തന്റെ ഏററവും അടുത്ത് ഇടത്തും വലത്തും ഇരിക്കുവാനുള്ള പദവി നൽകണമെന്നുള്ളതായിരുന്നു ആ അപേക്ഷ. ഈ അപേക്ഷ എവിടെനിന്നുത്ഭവിച്ചു എന്നറിവാൻ പ്രയാസം. പക്ഷെ രണ്ടു സഹോദരന്മാരും കൂടി ആലോചിച്ചതിനുശേഷം അമ്മയെ അറിയിച്ചതായിരിക്കാം. അല്ലെങ്കിൽ അമ്മതന്നെ അതിനെപ്പററി ചിന്തിച്ച് മക്കളുടെ സമ്മതത്തോടുകൂടി കർത്താവിന്റെ അടുത്തേയ്ക്കു ഒരു ഡെപ്യൂട്ടേഷൻ നയിച്ചതായിരിക്കാം. ഏതായാലും രണ്ടിലൊന്നറിയണമെന്നുള്ള ദൃഢനിശ്ചയത്തോടും ധൈര്യത്തോടും കൂടിയാണ് അമ്മ കർത്താവിനെ സമീപിച്ചത്. മക്കളുടെ അഭ്യുദയത്തെ സംബന്ധിച്ച കാര്യങ്ങൾ വരുമ്പോൾ അമ്മമാർ ധൈര്യം അവലംബിക്കുക സാധാരണമാണ്.

നമ്മുടെ കർത്താവ് കേവലം സ്വാർത്ഥപരമായ ഈ അപേക്ഷയെ എങ്ങനെ സ്വീകരിച്ചു എന്നു നോക്കാം. അനുകമ്പയും മനസ്താപവും കലന്ന ഒരു മനോഭാവമായിരിക്കണം കർത്താവിനു അഷ്യമായിട്ടുണ്ടായത്. തനിക്കു കുറെ ആശ്ചര്യവും തോന്നിയിരിക്കണം. കാൽവറിയിലെ ക്രൂശിന്റെ നിഴൽ വീശിക്കഴിഞ്ഞിരുന്ന ആ കാലവേളയിൽ സ്ഥാനമാനങ്ങളെപ്പററിയുള്ള ചിന്ത ശിഷ്യന്മാരിൽ മുമ്പിട്ടുനിന്നിരുന്നതായി കണ്ടപ്പോൾ താൻ ആശ്ചര്യപ്പെടുകയും ദുഃഖിക്കുകയും ചെയ്തെങ്കിൽ അതിൽ അത്ഭുതപ്പെടുവാനില്ല. തന്റെ കഷ്ടാനുഭവങ്ങളെയും ക്രൂശുമരണത്തെയുംകുറിച്ച് താൻ അല്പംമുമ്പാണ് ശിഷ്യന്മാരോടു വിശദമായി സംസാരിച്ചത്. എന്നാൽ അവർ എന്തുഗ്രഹിച്ചു? തന്റെയും അവരുടെയും ചിന്താഗതികൾ എത്രവിഭിന്നമായിരുന്നു! ഈ ഘട്ടത്തിലെങ്കിലും അവർ സ്വാർത്ഥ താല്പര്യങ്ങൾ മാററി വച്ച് തങ്ങളുടെ ഗുരുവിനെയും തന്റെ താല്പര്യങ്ങളേയും കുറിച്ച് ചിന്തിക്കേണ്ടതായിരുന്നു. ചില ഭവനങ്ങളിലെ കുട്ടികൾ അവരുടെ മാതാവോ പിതാവോ മരിച്ചാൽ അല്പനേരം സങ്കടപ്പെട്ടു കരഞ്ഞിട്ട് അവരുടെ കളിക്കോപ്പുകളേയും കൂട്ടുകാരെയും തേടുന്നതുപോലെയുള്ള ഒരു ചിത്രമാണ് യാക്കോബും യോഹന്നാനും നമ്മുടെ മുമ്പിൽ വയ്ക്കുന്നത്. കുട്ടികൾ കുട്ടികളാണ്. അവരുടെ പെരുമാററം സ്വാഭാവികവും ക്ഷന്തവ്യവുമാണ്. എന്നാൽ പ്രായം ചെന്നവർ കുട്ടികളെപോലെ പെരുമാറിക്കൂടാ. യാക്കോബും യോഹന്നാനും കേവലം ഹൃദയശൂന്യരാണോ? ഗുരുവിന്നെന്തു ഭവിച്ചാലും വേണ്ടില്ല, തങ്ങൾക്കു സ്ഥാനമാനങ്ങൾ ലഭിച്ചാൽ മതിയെന്നു മാത്രമാണോ അവരുടെ ചിന്ത? അല്ല. അവർ നമ്മെപ്പോലെയുള്ള സാധാരണ മനുഷ്യരായിരുന്നു. കർത്താവു മരിക്കുവാൻ പോയപ്പോൾ അവർ അത്ര ഗൗനിച്ചില്ല. എന്നാൽ കർത്താവു നമുക്കായി മരിച്ചതിനുശേഷം നാം എത്രമാത്രം ഗൗനിക്കുന്നുണ്ട്? കർത്താവിന്റെ ക്രൂശ് നമ്മെ എത്രമാത്രം ആകർഷിക്കുന്നുണ്ട്? നാമും മതത്തെ സ്ഥാനമാനലബ്ധിക്കുള്ള ഉപാധിയായി വിനിയോഗിക്കാറില്ലേ?

കർത്താവു വളരെ ക്ഷമയോടുകൂടിയാണ് ഈ നിവേദകസംഘത്തെ സ്വീകരിച്ചത്. ഒരു ചെറിയ ചോദ്യം കൊണ്ടു, അവർ വേണ്ടത്ര ചിന്തിച്ചിട്ടല്ല തന്നെ സമീപിച്ചതെന്ന് താൻ അവരെ മനസ്സിലാക്കുന്നു "ഞാൻ കുടിപ്പാനിരിക്കുന്ന പാനപാത്രം നിങ്ങൾക്കു കുടിപ്പാൻ കഴിയുമോ?" തന്നോടുകൂടെ ഉന്നതസ്ഥാനത്തിരിക്കണമെന്നു അവർ ആഗ്രഹിക്കുന്നെങ്കിൽ മരണനിഴൽ താഴ്വരയിലും അവർ തന്നെ അനുഗമിക്കണമെന്ന് താൻ അവരെ അനുസ്മരിപ്പിച്ചു. കർത്താവിന്റെ ചോദ്യത്തിനുള്ള ഉത്തരം തയാറായിരുന്നു: "ഞങ്ങൾക്കു കഴിയും." അജ്ഞതയും ആത്മവിശ്വാസവും കലർന്ന ഈ മറുപടിയിൽ ആത്മാർത്ഥതയില്ലായിരുന്നു എന്നു നാം ശങ്കിക്കേണ്ടതില്ല, കർത്താവിനോടുകൂടെ കഷ്ടത സഹിക്കുവാൻ തയാറെടുക്കുവാനുള്ള സ്നേഹവാൽസല്യങ്ങൾ അവർക്കു ഗുരുവിനോടുണ്ടായിരുന്നു. മനുഷ്യൻ മുഴുവനായി സ്വാർത്ഥതയ്ക്കടിമയല്ല. സ്വന്ത ജീവനെ മറുവിലയായി കൊടുത്തുവാങ്ങുവാൻ മാത്രം മഹത്തരമായ മൂല്യങ്ങളെക്കുറിച്ചു അവനു ബോധമുണ്ട്. ക്രിസ്തുസഭയുടെ ആദിമനൂററാണ്ടുകളിൽ അനേകം രക്തസാക്ഷികൾ ഉണ്ടായിരുന്നു. അന്നത്തെപ്പോലെ ഇന്നെന്തുകൊണ്ടില്ല എന്ന ചിലർ ചോദിച്ചേക്കാം. ക്രിസ്തുവിനെ യഥാർത്ഥമായി സ്നേഹിക്കുന്നവർ ഇന്നും ക്രിസ്തുവിനുവേണ്ടി കഷ്ടത സഹിക്കുവാൻ തയ്യാറായിട്ടുള്ളവരാണ്. സെബദി പുത്രന്മാർ പറഞ്ഞതുപോലെ "ഞങ്ങൾക്കു കഴിയും" എന്നു പറയുവാൻ നാം മടിക്കുമായിരിക്കാം. എന്നാൽ നമ്മുടെ തലമുറയിൽ തന്നെ ക്രിസ്തുവിനുവേണ്ടി എന്തും സഹിക്കുവാൻ ഒരുക്കമുള്ള ആത്മാക്കൾ ഉണ്ടെന്നുള്ളത് നമുക്ക് അഭിമാനകരമായ സംഗതിയാണ്.

കർത്താവു പറഞ്ഞ മറുപടിയിൽ കോപമോ ശകാരമോ അശേഷമില്ലായിരുന്നു. "എന്റെ പാനപാത്രം നിങ്ങൾ കുടിക്കും നിശ്ചയം" അവരുടെ കഴിവിൽ തനിക്കു വിശ്വാസമുണ്ടായിരുന്നു. തനിക്കുവേണ്ടി കഷ്ടതയനുഭവിക്കുവാനുള്ള പദവി താൻ അവർക്കു വാഗ്ദാനം ചെയ്തു. അധികംനാൾ കഴിയുന്നതിനുമുമ്പു യാക്കോബ് വാളിനാൽ മരിച്ചു. യാക്കോബായിരുന്നു ശിഷ്യന്മാരിൽ ആദ്യത്തെ രക്തസാക്ഷി. യോഹന്നാനെക്കുറിച്ചു പറയുകയാണെങ്കിൽ, ചിലരുടെ അഭിപ്രായപ്രകാരം അദ്ദേഹവും അധികം താമസിയാതെ രക്തസാക്ഷിമരണം കൈവരിച്ചു. കുറേനാൾ കൂടി ജീവിച്ചിരുന്നെങ്കിൽ തന്നെയും പാററ്മോസ് ദ്വീപിൽനിന്ന് അന്നത്തെ പീഡിപ്പിക്കപ്പെട്ട സഭകൾക്ക് താൻ എഴുതിയ ലേഖനത്തിൽ തന്നേക്കുറിച്ച് "കഷ്ടതയിൽ നിങ്ങളുടെ കൂട്ടുകാരൻ" എന്നെഴുതിയിട്ടുള്ളതിൽനിന്ന് തന്റെ അനുഭവം എങ്ങനെയുള്ളതായിരുന്നു എന്നു നമുക്ക് ഊഹിക്കാം.

യാക്കോബിന്റെയും യോഹന്നാന്റെയും ഭാവി കർത്താവു പ്രവചിച്ചതുപോലെതന്നെ ആയിരുന്നു. അവരുടെ ഗുരുവിനെപ്പോലെതന്നെ കഷ്ടതയനുഭവിക്കുവാൻ ദൈവസ്നേഹം അവരെ നിർബന്ധിച്ചു. അവർ ആ പദവി സസന്തോഷം സ്വീകരിക്കുകയും ചെയ്തു. എന്നാൽ രാജാവിന്റെ വലത്തും ഇടത്തും ഇരിക്കുക എന്നുള്ളത് വേറൊരു കാര്യമാണ്. അത് ഉററമിത്രത്തിന്റെ പോലും അഭിലാഷത്തെ അദരിച്ചുനൽകാവുന്ന ഒന്നല്ല. അതു നാം ആഗ്രഹി

# വിശുദീപം

## കർമ്മകാണ്ഡം (തുടർച്ച)

(പുത്തൻകാവ് മാത്തൻതരകൻ)

### മത്സ്യഗ്രഹണം

അന്തികത്തൊരു കൊച്ചുസമുദ്രം
ചന്തമാർന്നുപരന്നു കിടന്നു.
ശിഷ്യരാമന്ത്രയോസും യാക്കോബും
ശാന്തമാമാക്കടലിലന്നേരം
മീൻ പിടിക്കുവാൻ തോണിയിറക്കി
മുത്തിയന്നു തുഴഞ്ഞു ഗമിച്ചു
ലാക്കുനോക്കിനെടുംവലയോരോ
താവളത്തിലിറക്കി വിരിച്ചു
നീളമേറും കഴുക്കോലുയർത്തി
നീരിലിട്ടടിച്ചാരവമിട്ടു.
അങ്ങുമിങ്ങും കിടന്നതഝഷങ്ങൾ
വന്നുകേറിയിരിക്കും വലയിൽ
ചിന്തയേവം കലർന്നാവലക്കാർ
ശാന്തരായി വല വലിച്ചേറി.
കണ്ണിയോരോന്നും വെള്ളത്തിൽനിന്നും
പൊങ്ങിയപ്പോളതിലുറ്റുനോക്കി
കണ്ണിനാനന്ദമല്ലവർക്കപ്പോൾ
കണ്ണുനീരാണടിച്ചതു കഷ്ടം!
കണ്ടതില്ലവരൊററമീൻപോലും
നീണ്ടനൂൽവലക്കണ്ണിയിലെങ്ങും
ഓളമില്ലാത്ത ഭാഗങ്ങൾ നോക്കി
പിന്നെയും വല ധീവരരിട്ടു.
കിട്ടിയില്ലൊരു മൽസ്യവും വീണ്ടു-
മിട്ടു.വൻ പലമററൊരു ദിക്കിൽ.
കണ്ടുപിന്നെയുമാവലമത്സ്യ-
ശൂന്യമായ്, ശിഷ്യർ നന്നേ കുഴഞ്ഞു.
വെള്ളിമീൻ കിഴക്കെത്തിടുവോളം
വെള്ളത്തിൽ വലയിട്ടും വലിച്ചും
നിഷ്പ്രയോജനമായ് നിശ പോക്കി
ക്കെല്പുശേഷം നശിച്ചു പതുക്കെ
സാഗരത്തിൻെറ തീരമണഞ്ഞാർ
സന്നതൻ ക്രിസ്തുദേവനുമെത്തി.
കോടികോടിയായ് നാനാജനങ്ങൾ
കൂടിവാരാശി തൻെറ കരയിൽ
നീങ്ങുവാനുമൊരിടത്തുതെല്ലു
തങ്ങുവാനുമിടം കിടയ്ക്കാതെ
ക്രിസ്തുദേവൻ വിളിച്ചു വിദൂര
വർത്തിയായ ശിമോനെസ്സമീപം.
വേഗം ശിമോനടുപ്പിച്ച തോണി
ക്കുള്ളിലീശൻ കരേറിയകന്നു.

---

ക്കുകയോ ആവശ്യപ്പെടുകയോ ചെയ്യു യിച്ചിട്ടുള്ളവർക്കു താൻ നൽകും. വിനുവേണ്ടി മരിക്കുക; ഇതു മാത്രമാ
കൂടാത്തതാണ്. അതു ദൈവം നിശ്ച കർത്താവിനുവേണ്ടി ജീവിക്കുക; കർത്താ ണ് നമ്മുടെ കർത്തവ്യം.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. മർക്കോസ്. 4.1—8, 13-20

വിതയ്ക്കുന്നവന്റെ ഉപമ ക്രൈസ്തവർക്ക് പുതുമയല്ല. ഒരുപക്ഷെ ആ ഉപമ കേട്ടിട്ടില്ലാത്തവർ ഭൂമുഖത്ത് ഇല്ലായിരിക്കുകയും ചെയ്യാം. അത്രപ്രചുരപ്രചാരം സിദ്ധിച്ചിട്ടുള്ള ഉപമയാണതെങ്കിലും നമ്മിലെത്രപേർ ആ ഉപമയുടെ അർത്ഥവ്യാപ്തിയെപ്പററിയും അതു് തങ്ങളെക്കുറിച്ച് എത്രമാത്രം അർത്ഥവത്താണെന്നും ചിന്തിച്ചിട്ടുണ്ടെന്നു സംശയിക്കണം. വിതയ്ക്കുന്ന ആളിനും വിതയ്ക്കപ്പെടുന്ന വിത്തിനും വ്യത്യാസമില്ല: വിതയ്ക്കുന്ന ആളിന്റെ ലക്ഷ്യം നല്ല വിളവു കിട്ടണമെന്നുള്ളതാണ്. ശരിയായ സാഹചര്യത്തിൽ ഫലം പുറപ്പെടുവിക്കാനുള്ള ശക്തി എല്ലാവിത്തിനും ഒരുപോലെയാണു താനും. എന്നാലും വിത്തു വീണ ഭൂമിയുടെ നന്മയെ ആശ്രയിച്ച് ഫലത്തിനു വരുന്ന വ്യത്യാസം അത്ഭുതകരമല്ലേ? യാതൊരു ഫലവും പുറപ്പെടുവിക്കാൻ സാധ്യമല്ലാത്തവിധം കഠിനമായ ഭൂമി, മുളക്കുന്ന വിത്തിന് ആവശ്യത്തിനുള്ളത്ര പോഷണവും ശക്തിയും നൽകുവാൻ അപ്രാപ്തമായ ഭൂമി, വിതയ്ക്കപ്പെട്ട വിത്തു മുളക്കുന്നു എങ്കിലും മററു ചെടികളുടെ ആധിക്യത്താൽ മുളച്ച വിത്തു നശിച്ചുപോകുകയോ, തക്കതായഫലം പുറപ്പെടുവിക്കാതെയോ പോകുന്ന ഭൂമി, നല്ലഫലം നൽകുന്നതിനു പര്യാപ്തമായ ഫലഭൂയിഷ്ഠതയുള്ള ഭൂമി എന്നിങ്ങനെ നാലായി കർത്താവ് ഭൂമിയെ തരംതിരിച്ചിരിക്കുന്നു. ദൈവത്തിന്റെ വചനത്തിനു് നമ്മിൽ കിട്ടുന്ന സ്വീകരണവും അതിൽ നിന്നുണ്ടാകുന്ന ഫലവും ഇതിൽ ഏതിനോടുതുല്യം?

ചൊവ്വാ. മർക്കോസ് 4. 9—12

ഈ ഭാഗം ഗ്രഹിക്കുവാൻ കുറച്ചു പ്രയാസം തോന്നാം ഏതായാലും ചെറിയ ഒരു ന്യൂനപക്ഷമൊഴിച്ച് ശേഷിച്ച എല്ലാവരും നശിക്കണമെന്നുള്ള ഉദ്ദേശത്തോടെ ദൈവം മന:പൂർവമായി ദൈവരാജ്യത്തിന്റെ മർമ്മം അവരിൽ നിന്നു് മറയ്ക്കുന്നു എന്നു് ചിന്തിപ്പാൻ നിവൃത്തിയില്ല. അതു് ക്രിസ്തുവിന്റെ സർവ്വ ഉപദേശങ്ങൾക്കും വിരുദ്ധമായിരിക്കും.

ക്രിസ്തുവിനെപോലെതന്നെ ക്രിസ്തുവിന്റെ ഉപദേശവും ന്യായവിധിയിയിലേക്കു നയിക്കുന്നു. (യോഹ. 9. 39) ശിക്ഷാവിധി എന്ന അർത്ഥത്തിൽ ന്യായവിധി അതിന്റെ ലക്ഷ്യമല്ല, അതിന്റെ ഫലംമാത്രമാകുന്നു. പന്തിരുവരെപ്പോലെതങ്ങളുടെ ഹൃദയകവാടം തുറന്നു കൊടുക്കുന്നവർക്ക് യേശുക്രിസ്തുവിൽ സ്ഥാപിതമായ ദൈവത്തിന്റെ വെളിപാട് ഗ്രഹിപ്പാൻ കഴിയും. യഹൂദന്മാർ ക്രിസ്തുവിന്റെ ആഗമനത്തിനുവേണ്ടി പ്രതീക്ഷിച്ചിരുന്നവരാണ്. എങ്കിലും അവർ ആ ആഗമനം ഗ്രഹിച്ചില്ല. ക്രിസ്തു തന്റെ ശുശ്രൂഷ ആരംഭിച്ചഘട്ടത്തിൽ നൽകിയ സന്ദേശത്തിന്റെ അർത്ഥവും അതുതന്നെ ആയിരുന്നു. (മർക്കോ. 1—15) ദൈവത്തിന്റെ ദാനം സ്വീകരിപ്പാൻ മനുഷ്യനു് ഒരുക്കമില്ലാതെപോയാൽ ദൈവം എന്തുചെയ്യും.? മനുഷ്യൻ സ്വതന്ത്രനായിരിക്കുന്നിടത്തോളം അവൻ ദൈവത്തിന്റെ കരുണ സ്വീകരിപ്പാനുള്ള സന്നദ്ധത കാണിക്കാതെ ദൈവത്തിനെന്തെങ്കിലും ചെയ്യുവാൻ സാദ്ധ്യമല്ല. ക്രിസ്തുവിന്റെ ഉപദേശം ഗ്രഹിപ്പാനുള്ള ഒരു പുതിയ മനസ്സ്, അതിൽ സന്തോഷിപ്പാനുള്ള ഒരു പുതിയ ഹൃദയം, ക്രിസ്തുവിന്റെ സഹായത്താൽ അതു സ്വീകരിപ്പാനുള്ള നിരന്തരൗത്സുക്യം ഇവ എപ്പോഴും നാം കാംക്ഷിക്കുകയും അവയ്ക്കായി പ്രാർത്ഥിക്കുകയും ചെയ്യേണ്ടതാണ്.

ബുധൻ. മർക്കോസ് 4. 21—34.

ഇന്നലെ നാം വായിച്ച ഭാഗത്തിൽ മറഞ്ഞു കിടന്ന വെല്ലുവിളി ഇന്നു് മറെറാരു രൂപത്തിൽ കർത്താവ് ആവർത്തിച്ചു കാണുന്നു. (24-25) ദൈവേഷ്ടത്തെപ്രതി നാം സഹിക്കുന്ന ത്യാഗങ്ങളും അനുഷ്ഠിക്കുന്ന സേവനങ്ങളും നടത്തുന്ന അദ്ധ്വാനങ്ങളും അനുഗ്രഹിക്കപ്പെടാതിരിക്കുകയില്ല. അങ്ങനെയുള്ളവർക്ക് അവരർഹിക്കുന്നതിലും കൂടുതലായ അനുഗ്രഹങ്ങളായിരിക്കും ലഭിക്കുക. നേരെമറിച്ചു പ്രവർത്തിക്കുന്നവർക്കു ഫലവും വിപരീതമായിരിക്കും. എന്നാൽ മനുഷ്യന്റെ പ്രയത്നംകൊണ്ടു് മാത്രമായില്ല. വിതക്കുന്നവൻ വിതക്കുകയുംകൊയ്യുകയും ചെയ്യുന്നു എങ്കിലും ഫലം നൽകുന്നതു ദൈവമാകുന്നു. അതുകൊണ്ടു നാം അദ്ധ്വാനിക്കേണ്ടതാവശ്യമാണെങ്കിലും ദൈവത്തിന്റെ അനുഗ്രഹവും പ്രവർത്തനവും അപരിത്യാജ്യമാകുന്നു. മനുഷ്യന്റെ സഹകരണം ആവശ്യമാണെന്നു പറയുന്നതുകൊണ്ടു് ദൈവത്തിന്റെ രാജ്യത്തിന്റെ വളർച്ച നമ്മുടെ കഴിവുകളെയോ സാമർത്ഥ്യത്തേയോ ആശ്രയിച്ചല്ല ഇരിക്കുന്നതു്. എത്രയും നിസ്സാരമായവപോലും ദൈവത്തിന്റെ തൃക്കരങ്ങളിൽ സമർപ്പിതമായി കഴിഞ്ഞാൽ അതിൽക്കൂടെ വൻകാര്യങ്ങൾ സാധിക്കുവാൻ ദൈവത്തിനു കഴിയും.

വ്യാഴം. മർക്കോ. 4. 35—41.

ഈ അൽഭുതത്തിന്റെ യാഥാർത്ഥ്യത്തെ അതേപടി സ്വീകരിക്കുന്നവരെയും അതിനെ ചോദ്യം ചെയ്യുന്നവരെയും നമുക്കു കാണുവാൻ കഴിഞ്ഞേക്കാം. ഒരു ഭാഗത്തിന്റെ ദൃഷ്ടിയിൽ സർവ്വത്തെയും സൃഷ്ടിച്ചവൻ തന്റെ അധികാരം പ്രകൃതിശക്തിയുടെമേൽ ഉപയോഗിച്ചതു് സ്വാഭാവികമായി കാണപ്പെടുമ്പോൾ, മനുഷ്യനായതുമൂലം മനുഷ്യന്റെ പരിമിതികൾക്കു വിധേയനായ യേശു ഇപ്രകാരം ഒരൽഭുതം പ്രവർത്തിക്കുമോ എന്നു് മറെറാരു വിഭാഗം സംശയിക്കുന്നു. സംഭവത്തിന്റെ യാഥാർത്ഥ്യം എങ്ങനെയിരുന്നാലും അതിൽനിന്നു് നമുക്കു പഠിക്കുവാനുള്ള പാഠം വളരെവ്യക്തമാകുന്നു, ജീവിതത്തിൽ എന്തെല്ലാം കാററും പിശറുമുണ്ടായാലും അവയെല്ലാം നിയന്ത്രിക്കുവാൻ ശക്തനായ ദൈവത്തിലുള്ള ശരണത്തിനു ഭംഗം വരരുതു്. അവൻസർവ്വത്തിനും പര്യാപ്തനാകുന്നു. രാഷ്ട്രീയ ചരിത്രത്തിലായാലും വ്യക്തികളുടെ ജീവിതത്തിലായാലും അസമാധാനത്തിനും അസ്വസ്ഥതയ്ക്കും പ്രധാനകാരണം ഭയം ഒന്നുമാത്രമല്ലാതെ മറെറാന്നുമല്ല. ക്രിസ്തുവിലുള്ള വിശ്വാസം സമാധാനവും ശക്തിയും പ്രദാനംചെയ്യുന്നു.

വെള്ളി. മർക്കോസ് 5.1-20

ക്രിസ്തുവിനു് നിഷ്കാസനം ചെയ്യുവാൻ കഴിയുന്നതു് ഭയംമാത്രമല്ല. നമ്മെ ഞെരുക്കിക്കൊണ്ടിരിക്കുന്ന മററു പല ആഗ്രഹങ്ങളെയും അതുപോലെ തന്നെ തടയുവാൻ അവനു കഴിയും.

"ലെഗ്യോൻ" സഫലമാകാത്ത ആഗ്രഹങ്ങളാൽ അരഭ്രാന്തനായി, സമുദായത്തിൽ നിന്നു് ബഹിഷ്കൃതനായി ബഹുവിധമായ അപകർഷബോധത്താൽ ഭാരപ്പെട്ടവനായി ജീവിച്ചവനായിരിക്കാം. സമുദായത്തിനു് അവനെ നിയന്ത്രിക്കുവാൻ കഴിഞ്ഞിരുന്നില്ല. (3.4) അവൻ അന്യന്മാർക്ക് ഒരു ഭയങ്കരനായി, അതേ സമയത്തു് ഏകാകിയായി ജീവിച്ചിരുന്നു. അവനെ ദൈവത്തിൽ നിന്നകററുന്ന പാപങ്ങളെക്കുറിച്ച് അവൻ ബോധമുള്ളവനുമായിരുന്നു. 7) എന്നാലും ക്രിസ്തു അവനെ സുഖപ്പെടുത്തി. എന്നതന്നെയല്ല കർത്താവിന്റെ സാധാരണപതിവിനു് വിരുദ്ധമായി അവനുള്ളവരുടെ അടുക്കൽചെന്നു് ദൈവം അവനു ചെയ്ത മഹൽകാര്യങ്ങളെ അറിയിക്കുവാൻ അവനെ നിയോഗിക്കുകയും ചെയ്തു. പക്ഷെ അവൻ തന്റെ അടുത്തവരോട് രഞ്ജിപ്പിൽ വരേണ്ടതാവശ്യമായിരുന്നിരിക്കാം. നാം സ്വാർത്ഥചിന്തകളാൽ എപ്പോഴും ഭാരപ്പെട്ടുകൊണ്ടിരിക്കുന്നവ

# ബോംബെ ഓർത്തഡോക്സ് സുറിയാനിപ്പള്ളി

## പണി പൂർത്തിയാകുന്നു.

(റി. മാത്യു, ബിൽഡിംഗ് സൊസൈററി സെക്രട്ടറി)

ബോംബെ ഓർത്തഡോക്സ് സുറിയാനിപ്പള്ളി പണിയുടെ പുരോഗമനത്തെ സംബന്ധിച്ചുള്ള ഒരു വിവരണം രണ്ടു മാസങ്ങൾക്കു മുൻപ് മനോരമയിൽ പ്രസിദ്ധം ചെയ്തിരുന്നത് വായനക്കാർ ഓർക്കുന്നുണ്ടായിരിക്കുമല്ലോ. അതിൽ പിന്നീടുള്ള വാർത്തകളും അറിഞ്ഞുകൊണ്ടിരിക്കാൻ അഗ്രഹമുള്ള പലരും ഉള്ളതുകൊണ്ടു ഏവരുടെയും അറിവിനായി ചുരുക്കത്തിൽ പ്രസ്താവിച്ചുകൊള്ളുന്നു.

കമ്മററിയുടെ പരിശ്രമഫലമായി പ്രോഗ്രാം അനുസരിച്ച് മെയ്മാസം ആദ്യംതന്നെ പള്ളി പണി അരംഭിച്ചു. ബോംബെയിലെ പ്രസിദ്ധമായ റിച്ചാഡ്സൺ അൻഡ് ക്രൂഡാസിൽ ചുമതലയുള്ള ഉദ്യോഗം വഹിക്കുന്ന ദേഹമായ മി. പി. സി. ജോർജിൻെറ പ്രശംസനീയമായ പ്രയത്നഫലമായി തയാറാക്കിയ പ്ളാൻ അടിസ്ഥാനമാക്കി അതേ കമ്പനിയിലെ വേറൊരുദ്യോഗസ്ഥനായ മി. എം. എം. ഏബ്രഹാമിൻെറ പ്രത്യേക മേൽനോട്ടത്തിലാണ് പണി നടന്നുകൊണ്ടിരിക്കുന്നത്. സുസ്ഥിരമായ അടിസ്ഥാനം പണി തീർന്നശേഷം വാതിലുകളും ജനലുകളും ഘടിപ്പിക്കുകയും 17 അടി ഉയരമുള്ള ഭിത്തിയുടെ പണി പൂർത്തിയായി ഇപ്പോൾ മേൽക്കൂട്ടിൻെറ നിരപ്പുവരെ എത്തിയിരിക്കുന്നു. റിച്ചാഡ്സൺ ക്രൂഡാസ് കമ്പനിക്കാരാൽ ധൃതഗതിയായി പണി തീർന്നുവരുന്ന മേൽപുര (Roof Work) ഏകദേശം രണ്ടു മാസത്തിനകം പൂർത്തിയാകുന്നതും അതു കഴിഞ്ഞാൽ ഉടൻതന്നെ പള്ളിയുടെ മുഴുവൻ പണിയും പൂർത്തിയാകുന്നതുമാണ്. മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മദിനമായ ജൂലൈ 16-ാംനു- പള്ളിയുടെ കൂദാശാകർമ്മം നടത്തത്തക്കവണ്ണം ഒരു പ്രോഗ്രാമുണ്ടായിരുന്നെങ്കിലും, ആ സമയം ബോംബെയിലെ മഴക്കാലമായതുകൊണ്ടും മററുകാരണവശാലും പ്രോഗ്രാം അൽപ്പം ഭേദപ്പെടുത്തി, സെപ്റ്റംബർ ഒടുവിലോ ഒക്ടോബർ ആദ്യമോ പള്ളിയുടെ കൂദാശാകർമ്മവും മററു ഇതര ചടങ്ങുകളും നിർവ്വഹിക്കണമെന്നാണ് കമ്മററിക്കാർ ഇപ്പോൾ തീരുമാനിച്ചിരിക്കുന്നത്. പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയും ഇടവക മെത്രാപ്പോലീത്താ മാർ തേവോദോസ്യോസ് തിരുമേനിയും ബോംബയിൽ സന്നിഹിതരായി ഈ കൂദാശകർമ്മം നടത്തിത്തരുവാൻ തിരുമേനിമാർക്കു സൌകര്യപ്പെടുന്ന തീയതി അനുസരിച്ച് പ്രോഗ്രാം തയ്യാറാക്കുന്നതും ആ വിവരം തക്ക അവസരത്തിൽ പൊതുജനങ്ങളെ അറിയിക്കുന്നതുമായിരിക്കും.

സുറിയാനി സമുദായംവകയായി കേരളത്തിനു വെളിയിൽ കോയമ്പത്തൂരും പിന്നീട് ആദ്യമായി പണി തീർന്നിട്ടുള്ള ഏകസ്ഥാപനം ബോംബെയിലെ ഓർത്തഡോക്സ് സുറിയാനി പള്ളിയുമാണെന്നുള്ളത് അഭിമാനപുരസ്സരം ചരിത്രം രേഖപ്പെടുത്തുന്നതിനും പുറമെ സുറിയാനിക്കാരായ ഏവർക്കും ചാരിതാർത്ഥ്യജനകവുമാണെന്നുള്ളതിൽ സംശയം ഇല്ല. പരിശുദ്ധ കാതോലിക്കാ സ്ഥാപനത്തിൻെറ നിലനിൽപ്പിനും മാതൃസഭയുടെ വിദേശമിഷ്യൻകേന്ദ്രവുമായി ഉദ്ദേശിച്ചിട്ടുള്ള ഈ മഹൽസ്ഥാപനത്തിനു അതു രൂപമെടുത്ത നാൾമുതൽ സമുദായാംഗങ്ങളായും അല്ലാതെയും ഉള്ള അനവധി ആളുകൾ സ്വമനസ്സാലെ ധനസഹായം ചെയ്തിട്ടുള്ളതിനെ ബോംബെ ഇടവകക്കാർ പൊതുവെയും കമ്മററിക്കാർ പ്രത്യേകമായും കൃതജ്ഞതാപൂർവം സ്മരിക്കുന്നു. എങ്കിലും തൽക്കാല കോശസ്ഥിതി അൽപ്പം ആശങ്കാജനകമായിതന്നെ നിലനിൽക്കുന്നു എന്നുള്ള വാർത്ത പൊതുജനങ്ങളെ അറിയിക്കുന്നതിൽ ഞാൻ മടിക്കുന്നില്ല. പള്ളിക്കെട്ടിടം പണി തീർന്നു കഴിഞ്ഞാലും, അതിനോടനുബന്ധമായി മതിൽ കെട്ടുക, ചുററുപാടും തറയോടിട്ടു വൃത്തിയാക്കുക മുതലായി മുനിസിപ്പാലിററിക്കാരുടെ നിർദ്ദേശമനുസരിച്ചുള്ള പണികൾ കൂടതീർന്ന ശേഷമേ പള്ളി പണി പൂർത്തിയായതായി ഗണിക്കാൻ പാടുള്ളു. ഇതിലേക്കായി ഇനിയും കുറഞ്ഞ പക്ഷം 20,000 രൂപയെങ്കിലും ഈ വരുന്ന 3 മാസത്തിനകം രൊക്കമായി ഉണ്ടായെങ്കിൽ മാത്രമേ സാധിക്കയുള്ളു. അതിനായി ഇടവകക്കാരും കമ്മററിക്കാരും ഉററു ശ്രമിക്കുന്നുണ്ടെങ്കിലും മാതൃസഭാസ്നേഹികളും സഹൃദയന്മാരുമായ ഏവരുടെയും ഔദാര്യപൂർവ്വമായ സഹായസഹകരണങ്ങൾ ഈ ഘട്ടത്തിൽ ലഭിച്ചെങ്കിൽ മാത്രമെ രക്ഷയുള്ളു. സൊസൈററി വകയായി പുറപ്പെടുവിച്ചിട്ടുള്ള കടപ്പത്രം ഇനിയും വിററു തീർന്നിട്ടില്ല. കടമായി തന്ന് ഈ അവസരത്തിൽ ഞങ്ങളെ സഹായിപ്പാൻ മനസ്സും ശേഷിയും ഉള്ള സമുദായാംഗങ്ങൾ അപ്രകാരം ചെയ്യുന്നതിനു അപേക്ഷിക്കുന്നു. അതിനുപുറമെ മിസ്സസ് ജോൺ മത്തായിയോടു 1945—ൽ വാഗ്ദാനം ചെയ്തിട്ടുള്ളവരിൽ ഇനിയും കൊടുത്തു തീർക്കാതെ കിടപ്പുള്ള തുകകൾ ഈ അവസരത്തിൽ അയച്ചുതന്നു ഞങ്ങളുടെ ശ്രമത്തെ അനുഗ്രഹിക്കണമെന്ന് അഭ്യർത്ഥിച്ചുകൊള്ളുന്നു. Brick Appealമുഖേന (ഇഷ്ടികയുടെ രൂപത്തിൽ) ഇറക്കിയ അഭ്യർത്ഥനയിൽ ഇനിയും നല്ല ഒരു സംഖ്യ പിരിഞ്ഞുകിട്ടാനുള്ളതു് അതു് ഏററു വാങ്ങിയിട്ടുള്ളവർ ഉടൻതന്നെ തിരിയെ ഏൽപ്പിക്കണമെന്ന് അപേക്ഷിക്കുന്നു. മേല്പറഞ്ഞ ഇനങ്ങളിലും അതിനുപുറ

---

താണോ? അതോ സമാധാനദായകനായ ക്രിസ്തുവിനു നമ്മുടെമേൽ നിയന്ത്രണം ലഭിച്ചിട്ടുണ്ടോ?

ശനി. മർക്കോസ് 5.21–43.

കഴിഞ്ഞരണ്ടു ദിവസങ്ങളിലെ വേദവായന ഭാഗങ്ങളിൽ ഭയചിത്തരായ മനുഷ്യരെയാണു നാം കണ്ടതെങ്കിൽ, ഇന്ന് വിശ്വാസമുള്ളവർക്കായി ക്രിസ്തുവിനു എന്തു് ചെയ്യുവാൻ കഴിയുമെന്നു വിശദീകരിക്കുന്ന രണ്ടു സംഭവങ്ങളാണു ഗ്രന്ഥകർത്താവു ഉദ്ധരിച്ചിരിക്കുന്നതു്. രക്തസ്രാവമുള്ള ആ സ്ത്രീ സാധരണ ഗതിയിൽ ഇത്ര വിശ്വാസമുള്ളവളായി തീർന്നതെങ്ങനെ എന്നു തോന്നാം. വൈദ്യശാസ്ത്രപ്രകാരം അസാദ്ധ്യമായ ഒന്നായിരുന്നുവല്ലോ അവളുടെ സൌഖ്യപ്രാപ്തി. എന്നാലും അവൾക്കു് ക്രിസ്തുവിലുണ്ടായിരുന്ന വിശ്വാസം അവളുടെ സുഖപ്രാപ്തിയ്ക്കു് കാരണമായി. അതവൾ ഏററു പറകയും ചെയ്തു. യായിറോസിൻെറ കാര്യവും അതുപോലെതന്നെ നമ്മുടെ ശ്രദ്ധ അർഹിക്കുന്നു. അവൻ ക്രിസ്തുവിൻെറ സമീപത്തേക്കു പോകുമ്പോൾതന്നെ പുത്രി മരിക്കാറായിരുന്നു. പിന്നാലെ മരിച്ചുപോയി എന്ന വാർത്ത ലഭിക്കുകയും ചെയ്തു. എങ്കിലും കർത്താവു് അവനെ ഭഗ്നോത്സാഹനാക്കി മടക്കി അയച്ചില്ല. ക്രിസ്തുവിനു സൌഖ്യം പ്രദാനംചെയ്യുന്നതിനുള്ള കഴിവ്, അസാദ്ധ്യമായിരുന്നതിനെ സാദ്ധ്യമാക്കി തീർത്തു. രണ്ടു സംഭവങ്ങളിലുംനിന്നു് പഠിക്കേണ്ട പ്രധാനപാഠം "ഭയപ്പെടേണ്ടാ, വിശ്വസിക്കുക മാത്രം ചെയ്യുക" എന്നുള്ളതാണു്. വിശ്വാസമുള്ളിടത്തു് ക്രിസ്തുവിനുള്ള പ്രവർത്തനസാധ്യതയ്ക്കു് അതിരു നിർണ്ണയിപ്പാൻ സാധ്യമല്ല.

ആരോഗ്യപംക്തി

# ഭക്ഷണസമയങ്ങൾക്കിടയ്ക്കുള്ള തീററി

## അനാരോഗ്യകരവും വർജ്ജിക്കേണ്ടതുമായ ഒരു ശീലദോഷം

(എൻ. എം.)

മൂന്നോ, നാലോ ഭക്ഷണസമയങ്ങൾ സാമാന്യജനങ്ങൾക്കു ഒരു പതിവായി തീർന്നിട്ടുണ്ടു്. രാവിലെ, ഉച്ചയ്ക്കു്, നാലുമണി, അത്താഴം ഇങ്ങനെ ഭക്ഷണം കഴിക്കുന്ന സമയങ്ങൾ ക്രമീകരിച്ചിരിക്കുന്ന ഗൃഹങ്ങളിലെല്ലാം വളരെ ഹാനികരമായ ഒരു ഭക്ഷണരീതി നടപ്പുണ്ടു്. അതിനെപ്പററി കാര്യമായിആരും ചിന്തിക്കാറുമില്ല. അതായതു് ഇടയ്ക്കിടയ്ക്കു രുചികരമായ ഭക്ഷണസാധനങ്ങൾ തോന്നുമ്പോഴൊക്കെ തിന്നുന്ന ഒരു പതിവു കുട്ടികളുടെ ഇടയിലെന്നപോലെ പ്രായമുള്ളവരെയും ബാധിച്ചിരിക്കുന്ന ഒരു വിപത്താണു്. പിഞ്ചുകുഞ്ഞുങ്ങളായിരിക്കുന്ന കാലത്തു കരയുമ്പോഴൊക്കെ പാലുകൊടുത്തു തൃപ്തിപ്പെടുത്തുന്ന അറിവില്ലാത്ത മാതാക്കൾ വളർത്തിക്കൂട്ടുന്ന ഒരു ദൂഷ്യമാണിതു്. വിശന്നിട്ടാണു കുഞ്ഞു കരയുന്നതെന്നാണു് അമ്മയുടെ ബോദ്ധ്യം. എന്നാൽ പലപ്പോഴും കൂടെക്കൂടെയുള്ള ഭക്ഷണരീതികൊണ്ടു കുഞ്ഞുങ്ങളുടെ വയറു രോഗബാധിതമാക്കുകയാണെന്നുള്ള വസ്തുത അവർ ധരിക്കുന്നില്ല. ഭക്ഷണം കഴിക്കുമ്പോൾ അല്പം അമിതമായി പോകുന്നതിനേക്കാൾ ആപൽക്കരമാണു് ഇടയ്ക്കിടയ്ക്കു ഭക്ഷണം കഴിക്കുന്നതെന്നാണു ഡോക്ടർമാർ അഭിപ്രായപ്പെടുന്നതു്. ആമാശയത്തിൽ ദഹനേന്ദ്രിയങ്ങൾ നൽകുന്ന ദഹനദ്രാവകങ്ങൾ കൂടെക്കൂടെ വലിച്ചെടുക്കുന്നതുമൂലം അവയുടെ പ്രവർത്തനം മന്ദീഭവിക്കുന്നുവെന്നും, ദഹനത്തിനു് ആവശ്യമായ ദ്രാവകങ്ങൾ മതിയാകാതെ പോകുന്നുവെന്നുമാണു് അതിനു് ആധാരമായി പറയുന്ന കാരണങ്ങൾ. പിഞ്ചുകുഞ്ഞുങ്ങളായിരിക്കുമ്പോൾ തുടങ്ങുന്ന ഈ ശീലദോഷം പ്രായം ചെന്നാലും മാറാതെ വരുന്നവരാണു് അധികവും. ദഹനമില്ലാത്ത dyspeptics ഈ കൂട്ടരിൽനിന്നാണു് ഉണ്ടാകുക.

വയറിന്റെ അകവശം ക്രമക്കേടായ തീററികൊണ്ടു് കൂടെക്കൂടെ മർദ്ദിക്കപ്പെടുന്നു. അതിന്റെ സുഖകരമായ പ്രവർത്തനവും ശക്തിയും അങ്ങനെ ക്ഷയിക്കുന്നു. കാൻസർ രോഗവും (അർബുദവ്യാധി) ക്രമക്കേടായ ഭക്ഷണരീതികൊണ്ടു് ആമാശയത്തിൽ ഉണ്ടാകുന്നതായി പറയപ്പെടുന്നു. കുഞ്ഞുങ്ങളെ അല്പം നിഷ്കർഷകൊണ്ടു നിഷ്പ്രയാസം പരിശീലിപ്പിക്കാവുന്ന ഒരു സ്വഭാവരീതിയാണു സമയത്തിനുമാത്രം ഭക്ഷണം കഴിക്കുന്നതു്. ആരോഗ്യത്തിനു് ആവശ്യമായ ഭക്ഷണസമയം ക്രമീകരിച്ചു കഴിഞ്ഞാൽ (കുഞ്ഞുങ്ങൾക്കു നേരങ്ങൾ പ്രായം ചെന്നവരേക്കാൾ കൂടിവേണ്ടിവരും.) പ്രായം ചെല്ലുമ്പോഴും ഭക്ഷണസമയത്തിനു ഇടയ്ക്കു തിന്നാനുള്ള ഒരു ആഗ്രഹമേ അവരെ തീണ്ടാതെവരും. കേവലം ഏഴുമാസം പ്രായമാകാത്ത ഒരു പെൺകുഞ്ഞു സമയത്തു മുലകുടിക്കാൻ ശ്രമിച്ച രസകരമായ ഒരു സംഭവം ഇവിടെ വിവരിക്കുന്നതു സന്ദർഭോചിതമായിരിക്കും. അഭ്യസ്തവിദ്യരായ മാതാപിതാക്കന്മാരുടെ പ്രഥമസന്താനമായ ഈ കുഞ്ഞിനു രാത്രിയിൽ ഉറങ്ങാൻ പോകുന്ന സമയത്തു മുലകുടിപ്പിച്ചാൽ പിന്നെ വെളുപ്പിനു് ഉണർന്നുവരുമ്പോൾ മാത്രമെ ഭക്ഷണം നൽകിയിരുന്നുള്ളു. ഒരുദിവസം രാത്രി ഒരുമണിക്കു കുഞ്ഞുണർന്നു, വലിയ കരച്ചിൽതുടങ്ങി. ആയയുടെ സാന്ത്വനശ്രമങ്ങൾ വിഫലമായതിനാൽ മാതാവുതന്നെ എടുത്തു കരച്ചിൽ നിറുത്താൻ ശ്രമിച്ചു. ഫലിച്ചില്ല. മുലകുടിക്കാനായിരുന്നു കുഞ്ഞിന്റെ ശ്രമം. അങ്ങനെ പതിവില്ലാതിരുന്നതിനാൽമാതാവുമടിച്ചു. എന്നാൽ പത്തുപതിനഞ്ചു മിനിററുനേരം നിറുത്താതെ നിലവിളിക്കുന്നതുകണ്ടപ്പോൾ അമ്മയുടെ മനസ്സു ചഞ്ചലിച്ചുതുടങ്ങി. മുലകുടിപ്പിച്ചാലെന്താ എന്നായി ആലോചന. എന്നാൽ ഭർത്താവു സമ്മതിച്ചില്ല. അവർതമ്മിൽ അതിനെപ്പററി ഒരു വാദവും നടന്നു. കൊച്ചിന്റെ കരച്ചിൽ കണ്ടുനിന്ന എനിക്കു സഹതാപമായി. പക്ഷെ പിതാവു വിട്ടില്ല. ഒരുമണിക്കൂർസമയംപിതാവുതന്നെകൊണ്ടുനടന്നു. കുഞ്ഞു ക്ഷീണംകൊണ്ടുതന്നെ അനുമയങ്ങി ഉറങ്ങി. പിറേറന്നു രാത്രിയും ഇതുപോലെതന്നെ കുഞ്ഞുണർന്നു കരച്ചിൽ തുടങ്ങി. പക്ഷെ അന്നു് ഏകദേശം അരമണിക്കൂർകൊണ്ടു കുഞ്ഞു വീണ്ടും ഉറങ്ങി. മൂന്നാം ദിവസത്തെകഥ അത്ഭുതമായിരുന്നു. അന്നും പതിവു സമയമായപ്പോൾ കുഞ്ഞുണർന്നു. പക്ഷെ അന്നു കളിയും ചിരിയുമായിരുന്നു. ഇതു ഞാൻ നേരിട്ടുകണ്ട ഒരു അനുഭവമായിരുന്നതിനാൽ പിൽക്കാലങ്ങളിൽ എന്റെ കുഞ്ഞുങ്ങളുടെ പരിശീലനത്തിൽ വളരെ ഉപകാരപ്രദമായിഭവിച്ചു.

പല്ലു മുളച്ചുവരുന്ന അവസരത്തിൽ മോണകളുംമററും തരുതരിപ്പു തോന്നി ശിശുക്കൾ വിരൽ വായിലിട്ടു നിലവിളിയ്ക്കാറുണ്ടു്. വിശന്നിട്ടാണിതെന്നു തെററിദ്ധരിച്ചു മാതാക്കൾ അപ്പോൾ ഭക്ഷണം നൽകാറുണ്ടു്. ഒരു ബിസ്കററുകഷണമെടുത്തു് കയ്യിൽ കൊടുക്കും. പക്ഷെ പിന്നീടു വിശപ്പില്ലാത്തപ്പോഴും മധുരപദാർത്ഥങ്ങൾ കിട്ടാൻ അവർ ശഠിച്ചുതുടങ്ങും. ചില കുട്ടികൾ ഭക്ഷണസമയത്തു് ഒന്നും കഴിക്കുകയില്ല. അവർക്കു വിശപ്പില്ലെന്നു പറഞ്ഞു് സിദ്ധാന്തം തുടങ്ങും. എന്നാൽ ഇടയ്ക്കു മിഠായിയും, ബിസ്കററും, ചക്കപ്പഴവും കൊടുത്ത കഥയൊക്കെ മാതാക്കൾ മറക്കും. വഴക്കു പറഞ്ഞും തല്ലിയുമൊക്കെ തീററാൻ നോക്കും. ദഹനം സംബന്ധിച്ചും ഉദരം സംബന്ധിച്ചും പ്രായം ചെല്ലുമ്പോൾ നേരിടുന്ന മിക്ക രോഗങ്ങളുടെയും കാരണമന്വേഷിച്ചുചെന്നാൽ പലരുടെയും ശൈശവകാലത്തെ ക്രമരഹിതമായ ഭക്ഷണമേർപ്പാടാണെന്നു കണ്ടുപിടിക്കുവാൻ സാധിക്കും.

അങ്ങനെ കുട്ടികൾ മെലിഞ്ഞു വിളറി നടക്കുമ്പോൾ മാതാപിതാക്കന്മാർക്കു ഉൽക്കണ്ഠയുമായി. പരിചയിച്ചശീലദോഷം മാററാതെ മരുന്നുകൾഎന്തുപകാരംചെയ്യാനാണു്. ആയുസ്സു മുഴുവൻ നീണ്ടു നിൽക്കുന്ന അനാരോഗ്യംതന്നെ ഫലം. മാതാക്കളോടു് എനിക്കഭ്യർത്ഥിക്കുവാനുള്ളതു് ഇതൊന്നു പരീക്ഷിച്ചു നോക്കണമെന്നാണു്. സാധാരണ ഭക്ഷണത്തിന്റെ ഒടുവിൽ വല്ല മധുരമോ രുചികരമോ ആയ പദാർത്ഥങ്ങൾ നൽകുന്നതുകൊണ്ടു ദോഷം വരാനില്ല. അതിനു മുമ്പു കൊടുത്താൽ തിന്നേണ്ടതു തിന്നുകയുമില്ല. അങ്ങനെ പരിശീലിപ്പിക്കപ്പെടുന്ന കുഞ്ഞുങ്ങൾക്കു് ഇടയ്ക്കിടയ്ക്കു തിന്നാനുള്ള ആഗ്രഹമേ ജനിക്കുന്നതല്ല. അടുത്ത ഭക്ഷണസമയംവരെ താമസിക്കുന്നതു് അവർക്കൊരു കഷ്ടപ്പാടായി തോന്നുകയുമില്ല.

---

മെ സംഭാവനയായും ഏതെങ്കിലും സംഖ്യ ഈ അത്യാവശ്യഘട്ടത്തിൽ അയച്ചുതന്നു ഞങ്ങളുടെ പരിശ്രമത്തെ സഹായിക്കുമെന്നു് വിശ്വസിക്കുന്നു. ഏതൊരു സംഖ്യയും മനോരമ അഫീസിൽ ഏൽപ്പിച്ചാൽ അവിടെ സ്വീകരിച്ചു് രസീതു തരുന്നതായിരിക്കും. നേരിട്ടു് അയക്കുന്നവർ,

The Secretary,
Orthodox Syrian Church
Building Society,
C/o. 21, Wandby Road,
Bombay,

എന്ന മേൽവിലാസത്തിൽ അയച്ചുതരാവുന്നതാണു്.

Reg. No. 64 Licence No. 498 Date 20-8-1946 Reg. 5268

# THE CHURCH WEEKLY

## ഒരു പുരോഹിതവൃദ്ധന്റെ വിശദീകരണം

### യുദ്ധവിരുദ്ധ സംഘത്തിൽ ചേരുവാനുള്ള കാരണം

"നിങ്ങളിലുള്ള പ്രത്യാശയ്ക്കു് നിദാനം ആരെങ്കിലുമാരായുന്ന പക്ഷം അവൎക്കു് തക്കതായ സമാധാനം നൽകുവാൻ ഒരുങ്ങി ഇരുന്നുകൊൾവിൻ" എന്നു് പത്രോസ് ശ്ലീഹാ ആജ്ഞാപിക്കുന്നുണ്ടു്. എന്നെപ്പോലെ വൃദ്ധനായ ഒരു വൈദികൻ ആ ആജ്ഞയെ അനുസരിക്കുന്നതു് പ്രയോജനകരമായിരിക്കുമല്ലോ.. ഇവിടെ പ്രസക്തമായ പ്രത്യാശ ക്രൈസ്തവസഭയുടെ അംഗത്വം പുലൎത്തുന്ന എല്ലാവരും ആധുനികയുദ്ധത്തെയും യുദ്ധരീതിയെയും പാടെ നിഷേധിക്കേണ്ടതു് അവശ്യമാണെന്ന ബോധത്തിലേക്കു് സൎവ്വ ക്രൈസ്തവരും വരണമെന്നുള്ളതാണു്.

അനേകവൎഷങ്ങൾക്കു മുമ്പു് ഗാന്ധിജി ഇന്ത്യൻ സൈന്യത്തിലേക്കു് ഉദ്യോഗാൎത്ഥികളെ ചേൎത്തുവരുന്ന കാലത്തു്, ചില അവസരങ്ങളിൽ ക്രിസ്ത്യാനികൾ യുദ്ധം ചെയ്യുന്നതു് ദൈവേഷ്ടത്തിനനുസരണമെന്നുതന്നെ ഞാൻ വിശ്വസിച്ചിരുന്നു.

എന്നാൽ ക്രിസ്തീയ വിശ്വാസമനുസരിച്ചു് യുദ്ധം ചെയ്യുവാൻ പാടില്ല എന്നുതന്നെ ഞാൻ ഇന്നു വിശ്വസിക്കുന്നു. ഈ വിശ്വാസ വ്യത്യാസത്തിനിടയാക്കിയ സാഹചര്യമെന്താകുന്നു? അനുഭവജ്ഞാനത്തിലടിസ്ഥാനപ്പെടുത്തിയ യുക്തി എന്നെ ഈ വിശ്വാസ നിഗമനത്തിലേക്കു നയിച്ചു എന്നു മാത്രമാണു് അതിനു് എനിക്കു പറയാനുള്ള സമാധാനം.

കുറെ വൎഷങ്ങളായി മൂന്നു തരത്തിലുള്ള യുദ്ധവിരോധികളെ (പാസിഫിസ്റ്റ്സ്) കാണാൻ കഴിയും. അതിലാദ്യഭാഗം ലോകത്തിലെവിടെയുമുള്ള നല്ല ആളുകളെ ഉൾക്കൊണ്ടിരുന്നു. അവർ യോഗം കൂട്ടുകയും പ്രമേയം പാസ്സാക്കുകയും ചെയ്തു യുദ്ധവിരുദ്ധമനോഭാവം സൃഷ്ടിക്കുവാൻ ശ്രമിച്ചുകൊണ്ടാണിരുന്നിട്ടുള്ളതു്. മനുഷ്യ സമുദായത്തിൽ ഭൂരിഭാഗവും അവരെ നിൎദ്ദോഷികളും അപ്രായോഗികരുമായ ഒരുതരം ഭ്രാന്തന്മാരെന്നുകരുതിപ്പോന്നു. ഈ ശ്രമത്തിനു ഭവിച്ച വലിയ പരാജയകാരണം അവരുടെ ശ്രമം ഏതെങ്കിലും ആഴമായ ആദ്ധ്യാത്മികതത്വത്തിന്മേൽ അധിഷ്ഠിതമല്ലന്നുള്ളതായിരുന്നു. രണ്ടാമത്തൊരു വിഭാഗം യുദ്ധവിരോധികൾ മനുഷ്യ ചിന്താഗതിയുടെ ചരിത്രത്തിൽ ഭവിച്ചിട്ടുള്ളതിലേക്കും വലിയ ഹിമാലയൻ മാറ്റത്തിൽ നിലയുറപ്പിച്ചുകൊണ്ടാണു് അവരുടെ ശ്രമം തുടങ്ങിയതു്. അതിന്റെ പ്രവൎത്തകരിലൊരാൾ ഈവിധം പ്രസ്താവിക്കുന്നു. "യുദ്ധകല ഇന്നു ശൈശവാവസ്ഥയിലിരിക്കുന്നതേയുള്ളു. അതു പൂൎണ്ണതയിലെത്തുമ്പോൾ മനുഷ്യർ സമാധാനത്തിൽ ജീവിക്കുവാൻ നിൎബന്ധിതരായിത്തീരും." ബക്കിൾ എന്ന ഗ്രന്ഥകാരൻ "History of Civilization" എന്ന അദ്ദേഹത്തിന്റെ ഗ്രന്ഥത്തിലാണു് ഈ അഭിപ്രായം ആദ്യമായി പ്രതിപ്പിച്ചു തുടങ്ങിയതെന്നു തോന്നുന്നു. അദ്ദേഹം എഴുതിയിരിക്കുന്നതു് ഇപ്രകാരമത്രെ. "നാളതുവരെ നടന്നിട്ടുള്ള സൎവ്വവിധമായ ക്രിസ്തുമതപ്രചരണത്തെക്കാളും സമാധാനം പുലൎത്തുന്നതിനു സഹായകമായതു് വെടിമരുന്നു കണ്ടുപിടിച്ചതാണു്." എല്ലാവരും സുപ്രസിദ്ധമായ നോബൽസമ്മാനത്തെപ്പററി കേട്ടിരിക്കാം. എന്നാൽ നോബൽ ഇതുപോലെതന്നെ തെററു പററിയ ഒരുവനാകുന്നു. അദ്ദേഹം 1875—ൽ എഴുതുന്നു. "യുദ്ധം അസാദ്ധ്യമാക്കത്തക്കവിധം അത്ര ഭയങ്കര വിനാശശക്തിയുള്ള ഏതെങ്കിലു യന്ത്രസാമഗ്രിയോ സാധനമോ കണ്ടുപിടിക്കുവാൻ കഴിഞ്ഞു എങ്കിൽ എന്നു ഞാൻ ആഗ്രഹിക്കുന്നു." ഭയങ്കര നശീകരണശക്തിയുള്ള യുദ്ധസാമഗ്രികൾ കണ്ടുപിടിച്ചതിൽനിന്നു ലഭിക്കുന്ന ആദായത്തിൽ നിന്നാണു് എല്ലാ നോബൽ സമ്മാനങ്ങളും ഇപ്പോൾ നൽകിവരുന്നതു്. അവ മനുഷ്യരക്തത്തിന്റെ വിലയാണെന്നതിനു സംശയമില്ല. നോബലിനു ആദ്യം പറഞ്ഞ പാസിഫിസ്റ്റു വിഭാഗത്തിൽപെട്ട ഒരു സ്നേഹിത ഉണ്ടായിരുന്നു. അദ്ദേഹം അവൎക്കു് ഇപ്രകാരം എഴുതുന്നു. "പക്ഷെ എന്റെ വ്യവസായശാലകൾ നിങ്ങളുടെ കോൺഗ്രസ്സിനേക്കാൾ വേഗം യുദ്ധപരിസമാപ്തിക്കു് വഴി തെളിയിക്കും. ഒരു സെക്കണ്ടിനുള്ളിൽ രണ്ടു മഹാസൈന്യങ്ങൾക്കു് പരസ്പരം നശിക്കുവാൻ കഴിയുന്ന ദിവസം പരിഷ്കൃതരാഷ്ട്രങ്ങളെല്ലാം ഭയത്തോടെ യുദ്ധത്തിൽനിന്നു് വിരമിക്കുകയും സൈന്യങ്ങളെ പിരിച്ചയക്കുകയും ചെയ്യും."

ഇന്നു് അണുബോമ്പും ഹൈഡ്രജൻ ബോമ്പും നാം കണ്ടുപിടിച്ചു കഴിഞ്ഞു എന്നു പറയാമെങ്കിലും ഒരു മൂന്നാം ലോകമഹായുദ്ധത്തിന്റെ വക്കത്താണു് മനുഷ്യജാതി നിൽക്കുന്നതു്. അതിന്റെ ഫലമായി അനുഭവജ്ഞാനത്തിൽ അധിഷ്ഠിതമായിട്ടുള്ള യുക്തി ഒരു നിഗമനത്തിലേക്കു് മാത്രം നമ്മെ നയിക്കുന്നു. അതു് ക്രിസ്തീയ വിശ്വാസം പരിപൂൎണ്ണമായി സ്വീകരിക്കുക മാത്രമാണു് അതിഭയങ്കരമായ ഈ തിന്മക്കുള്ള പ്രതിവിധി എന്നുള്ളതാണു്. അണുബോംബിനെപ്പററി തയ്യാറാക്കപ്പെട്ട ആംഗ്ളിക്കൻ കമ്മിഷൻ റിപ്പോൎട്ടു വായിച്ചതിന്റെ ഫലമായി യുദ്ധത്തിൽ പങ്കു കൊള്ളുവാൻ ക്രിസ്തീയ വിശ്വാസം ഒരുവനെ അനുവദിക്കുന്നില്ല എന്ന അഭിപ്രായത്തിൽ എത്തിച്ചേരുന്നതിനും അങ്ങനെ ആംഗ്ളിക്കൻ പാസിഫിസ്റ്റ് ഫെലോഷിപ്പിൽ ചേരുന്നതിനും എന്നെ സഹായിച്ചു. ആ റിപ്പോൎട്ടു് ആത്മികമോ സാന്മാൎഗ്ഗികമോ ആയ ഒരു മാൎഗ്ഗദൎശനവും തരുന്നില്ലെങ്കിലും താഴെ ചേൎക്കുന്ന ചോദ്യം ഞാൻ എന്നോടു തന്നെ ചോദിക്കുന്നതിനു സംഗതിയാക്കി. ഞാൻ ഒരു വൈമാനികന്റെ പിതാവാണെന്നും അവൻ അണുബോമ്പു് ശത്രുരാജ്യത്തു് വൎഷിക്കുവാൻ നിയുക്തനായിരിക്കുന്നുവെന്നും നിരപരാധികളായ ആബാലവൃന്ദം ജനങ്ങളെ ഇപ്രകാരം വധിക്കുന്നതിനു യാത്ര പുറപ്പെടുന്നതിനുമുമ്പു് വി. കുൎബാന അനുഭവിക്കുകയും "ഞങ്ങൾ നിത്യവും അവനിലും അവൻ ഞങ്ങളിലും വസിപ്പാൻ സംഗതിയാക്കണമേ" എന്നു പ്രാൎത്ഥിക്കുന്നു എന്നും സങ്കല്പിക്കുക. എനിക്കോ സ്വബോധമുള്ള ഒരു ക്രിസ്ത്യാനിക്കോ അവൻ ദൈവേഷ്ടം നിറവേററുകയാണെന്നും ക്രിസ്തുവിന്റെ ശരീരം തന്നിൽ വഹിക്കുന്ന ഒരു ക്രിസ്തുശിഷ്യനായിട്ടാണു അവൻ ഇതു് പ്രവൎത്തിക്കുന്നതെന്നും വിശ്വസിക്കുവാൻ കഴിയുമോ? അതിനുള്ള ഉത്തരം എന്താണെന്നുള്ളതിനെപ്പററി എനിക്കു സംശയമൊന്നുമില്ല. അതിന്റെ ഫലമായി 'ആംഗ്ളിക്കൻ പാസിഫിസ്റ്റ്' ഫെലോഷിപ്പിൽ ചേരുവാൻ ഞാൻ പ്രേരിതനാകുകയും ചെയ്തു.

(ഫാദർ ഡബ്ളിയു. എച്ചു്. ജി. ഹോംസിന്റെ ഒരു കത്തിൽനിന്നു്)

Printed and Published by N.M. Abraham B.A. at The Malayala Manorama Press, Kottayam